സമുദ്പന്ന Reality ക്കകത്ത് “പ്രപഞ്ചം” എന്നു പറഞ്ഞൊരു സാധന മുണ്ട്. എന്താണ് ഈ പ്രപഞ്ചം? പ്രപഞ്ചം എന്നു പറയുന്നതിനെപ്പറ്റി രാമാനുജൻ ദീർഘമായിട്ട് എഴുതിയിട്ടുണ്ട്. പ്രപഞ്ചം എന്നു പറഞ്ഞാൽ എല്ലാം പരസ്പരം വ്യത്യസ്തങ്ങൾ ആണെന്നുള്ളതാണ്. പ്രപഞ്ചത്തിന്റെ പ്രത്യേകത എല്ലാം പരസ്പരം വ്യത്യസ്തങ്ങളാണ് എന്നുള്ളതാണ്. “പ്രപഞ്ചം” everything is ജഡം, അജഡം, ആത്മ, അനാത്മ. ഇങ്ങനെ യുള്ള പലതരം വ്യത്യാസങ്ങളെക്കൊണ്ട് സംസിദ്ധമാകുന്ന ഒന്നാണ് പ്രപഞ്ചം. അതിനെ ഉപശമിപ്പിക്കുക എന്നുള്ളതാണ് ആവശ്യമായിട്ടു ള്ളത്. ഇപ്പോൾ നമുക്ക് നമ്മുടെ പ്രതീതിയിൽ ഉണ്ടാകുന്ന വ്യത്യാസ ങ്ങൾ കൊണ്ടുള്ള ഈ പ്രപഞ്ചത്തെ ഉപശമനം നൽകുന്നതാണ് ശിവം. Auspecious ആയിട്ടുള്ളത്. “ശിവ” എന്നു പറയുന്നത് ഹിന്ദുക്കളുടെ ദേവ നൊന്നുമല്ല കേട്ടോ. ശിവം എന്നു പറഞ്ഞാൽ Auspicious (ശുഭകരം) എന്നാണ് അർത്ഥം. സത്യം, ശിവം, സുന്ദരം മൂന്നാണ്. സത്യം എന്നു പറഞ്ഞാൽ Truth. ശിവം എന്നു പറഞ്ഞാൽ Auspicious. സുന്ദരം എന്നു പറഞ്ഞാൽ beautifull. ഇതു മൂന്നുമാണ് പ്രധാനമായിട്ടുള്ള Reality യുടെ നല്ല ഗുണങ്ങൾ. അങ്ങനെ ഈ പ്രപഞ്ചമാകുന്ന വ്യത്യാസ ബോധത്തിന് ഉപശമനം നൽകുന്ന Auspicious ആയിട്ടുള്ള ആ Reality യെയാണ്, ഞാൻ ഇപ്പോൾ salute ചെയ്യുന്നത് ആദ്യത്തെ ശ്ലോകത്തിൽ.

> “യാഹ് പ്രതീത്യ സമുദ്പാദം പ്രപഞ്ചോപസമം ശിവം
> ദേശായാമസ സംബുദ്ധ, തം വന്ദേ വതതം വരം.”

അങ്ങനെയുള്ള എല്ലാ ദേശങ്ങളുടെയും Teacher ആയിട്ടുള്ളവനേ, അതായത് യഥാർത്ഥ സംബോധി പ്രാപിച്ചിട്ടുള്ള ബുദ്ധാ തം വന്ദേ വതതം വരം. അങ്ങനെയുള്ള ബുദ്ധനെ ഞാൻ വന്ദിക്കുന്നു. ബുദ്ധമത ത്തിന്റെ ഒരു പ്രത്യേകത, Ritual-നും ഈശ്വരവിശ്വാസത്തിനും ഒക്കെ എതിരായിട്ടുള്ള ഒരു മതമായിരുന്നെങ്കിലും അവസാനം dovelop ചെയ്തു വന്നപ്പോൾ ഇതൊക്കെ വന്നു. ഈശ്വരന്റെ സ്ഥാനത്ത് എന്താ വന്നത്? ബുദ്ധൻ എന്നു പറഞ്ഞാൻ ആരാ? സംബോധി പ്രാപിച്ചിട്ടുള്ള മനുഷ്യൻ. ഈശ്വരന്റെ സ്ഥാനത്ത് അവർ ബുദ്ധനെയാണ് അവസാനം dovelop ചെയ്തുകൊണ്ടു വരുന്നത്. എന്നിട്ട് ഈ പ്രപഞ്ചം എന്നു പറയുന്നത് തന്നെ ബുദ്ധന്റെ ശരീരമാണ്, ബോധികായമാണെന്ന് പറയും. So even though they denied God, God comes back as a realized human being. മനു ഷ്യൻ ബോധി പ്രാപിച്ച് ദൈവമായ ആ ദൈവത്തെയാണ് അവർ ആരാ ധിക്കുന്നതും വന്ദിക്കുന്നതും പ്രാർത്ഥിക്കുന്നതുമൊക്കെ. പ്രാർത്ഥന യൊക്കെ വന്നു. Rituals എല്ലാം വന്നു. ഇന്നു ബുദ്ധമതക്കാർക്ക് ഹിന്ദു ക്കൾക്ക് ഉള്ളതിനേക്കാൾ കൂടുതൽ ritual ഉണ്ട്. Ritual എല്ലാം തള്ളിക്ക ളഞ്ഞതാണ്. പക്ഷേ, ritual comes back. ഈ പറയുന്ന ഈശ്വരനും comes

back. ഈ പറയുന്ന ആത്മാവും comes back. In some form it comes back. അതാണ് ബുദ്ധമതത്തിന്റെ പ്രധാനമായ അടിസ്ഥാന തത്വം. അത് ഈ കാരികയുടെ ആരംഭത്തിൽ തന്നെ വന്നുചേർന്നു കഴിഞ്ഞു.

ഈ നാഗാർജുനനെ കുറച്ചുകൂടെ detailed ആയിട്ട് നിങ്ങൾ പഠിക്കണം. ശങ്കരാചാര്യരെ പഠിക്കുന്നതിനേക്കാൾ ക്രിസ്ത്യാനികൾക്ക് പ്രയോജനമുള്ളത് നാഗാർജുനന്റെ ഫിലോസഫിയാണെന്നാണ് ഇപ്പോൾ എന്റെ ഉറച്ച വിശ്വാസം. കാരണം ഫിലോസഫിക്കൽ Questions എന്നും പറഞ്ഞുകൊണ്ട്, West–ൽ raise ചെയ്തിട്ടുള്ള എല്ലാ Questions–ഉം ഇദ്ദേഹമാണ് ഇവിടെ raise ചെയ്തത്, ശങ്കരൻ അല്ല. ശങ്കരനേക്കാൾ 800 കൊല്ലം മുമ്പേ നാഗാർജുനൻ raise ചെയ്യാത്ത Questions ഒന്നും ഇന്നും ഫിലോസഫിയിൽ ആരും ചോദിക്കുന്നില്ല. Almost all the problems of philosophy have already been raised by Nagarjuna. നമ്മുടെ ഹിന്ദുമതത്തിന്റെ ചിന്തയിൽ ലോകാചാര്യൻ എന്ന ഒരു Concept കേട്ടിട്ടുണ്ടോ? ആരാണ് ലോകാചാര്യന്മാർ? ലോകാചാര്യന്മാരെന്നു പറയുന്നത് ഇപ്പോൾ ശങ്കരൻ, രാമാനുജൻ, മാധ്വൻ എന്നിവരെയാണ്. ഇവർ മൂന്നുപേരും അംഗീകൃത ലോകാചാര്യന്മാരാണ്. ഒരു ലോകാചാര്യന്റെ quality എന്താണ്? ഉപനിഷത്തുക്കളെപ്പറ്റിയും, ഗീതയെപ്പറ്റിയും ബ്രഹ്മസൂത്രത്തെപ്പറ്റിയും commentary എഴുതിക്കഴിയുമ്പോൾ ലോകാചാര്യനാകുമെന്നാണ് ഹിന്ദുക്കൾ പറയുന്നത്. അങ്ങനെയാണെങ്കിൽ രാധാകൃഷ്ണൻ, He is a Lokacharya, ഇല്ലേ. അല്ലെങ്കിൽ ദാസ് ഗുപ്ത (History of Indian Philosophy എഴുതിയ ഗുപ്ത), അദ്ദേഹവും എഴുതിയിട്ടുണ്ട്. ഒരുപാട് Commentaries about all these. അപ്പോൾ അദ്ദേഹത്തെയും വേണമെങ്കിൽ ലോകാചാര്യൻ എന്ന് വിളിക്കാം. അങ്ങനെയല്ല, എന്റെയഭിപ്രായത്തിൽ ലോകത്തെ പഠിപ്പിച്ചിട്ടുള്ള ആചാര്യന്മാരുടെ കൂട്ടത്തിൽ ഏറ്റവും പ്രധാനമായിട്ടുള്ളത് നാഗാർജുനനാ. ഇന്നും ജപ്പാനിലും ചൈനയിലും തായ്‌ലന്റിലും ശ്രീലങ്കയിലും മലേഷ്യയിലും ഒക്കെയുള്ള സംസ്കാരത്തിന്റെ അടിത്തറ രൂപവത്കരിച്ചിട്ടുള്ളത് നാഗാർജുനനാണ്. അല്ലാതെ ശങ്കരനും രാമാനുജനുമൊന്നുമല്ല. Real ആയിട്ട് ലോകാചാര്യനായിത്തീർന്നിട്ടുള്ളത് ശങ്കരാചാര്യരേക്കാൾ പതിന്മടങ്ങ് നാഗാർജുനനാ. നമ്മുടെ Indian Heritage -ന്റെ അടിസ്ഥാനം മനസിലാക്കണമെങ്കിൽ, you must begin with Nagarjuna എന്നുള്ളതാണ് എന്റെ Point of view.

മഹായാന, ഹീനയാന എന്നിങ്ങനെ രണ്ട് school of Philosophy ബുദ്ധമതത്തിലുണ്ട്. അത് തമ്മിൽ എന്താണ് വ്യത്യാസം? What is the basic difference between ഹീനയാന ആൻഡ് മഹായാന? നിർവ്വാണ എന്നു പറഞ്ഞാൽ എന്താണ്? (മോക്ഷം എന്നൊരു വാക്ക് ബുദ്ധമതക്കാർ ഉപയോഗിക്കുകയില്ല, നിർവ്വാണ എന്ന വാക്കാണ് ഉപയോഗിക്കുക).

നിർവ്വാണാ എന്നാൽ 'കത്തിക്കൊണ്ട് നിൽക്കുന്നത് കെടുക' എന്നാണ് അർത്ഥം. നമ്മുടെ ഈ കത്തിക്കൊണ്ടിരിക്കുന്ന തൃഷ്ണയും പ്രപഞ്ചബോധവുമൊക്കെയുണ്ടല്ലോ, അത് കെട്ടു കഴിയുമ്പോഴാണ് യഥാർത്ഥമായ ഉണ്മയുടെ ബോധം ഉളവാകുന്നത്, ബോധി ഉളവാകുന്നത്, എല്ലാറ്റിനോടുമുള്ള നമ്മുടെ സമീപനം ശരിയാകുന്നത് എന്നാണ് ബുദ്ധമതത്തിന്റെ Teaching.

ഹീനയാനാ പറയുന്നത് ബാക്കിയൊക്കെ തന്നെത്താനെ ശരിയായിക്കൊള്ളും, ഞാൻ നിർവ്വാണം പ്രാപിച്ചാൽ മതി എന്നാണ്. മഹായാനാ പറയുന്നു No, No, No. You must become enligntened but we don't immediately go in to Nirvana. കാരണം വേറെ ഒരുപാട് ആളുകൾ നിർവ്വാണം പ്രാപിക്കാത്തവർ കിടപ്പുണ്ടല്ലോ. അവരുടെയും കൂടി ബോധി ഉണ്ടാകുമ്പോഴേ എന്റെ നിർവ്വാണം ഉണ്ടാകേണ്ട ആവശ്യമുള്ളു. For me it is just as important that other people also come in to 'സംബോധി.' ഇതാണ് മഹായാനത്തിന്റെ പ്രത്യേകത. മഹായാനത്തിൽ എന്റെ സ്വന്തം നിർവ്വാണം പ്രാപിക്കുവാൻ ഞാൻ ശ്രമിച്ചാൽ പോരാ, ലോകത്തിലുള്ള എല്ലാവരുടെയും നിർവ്വാണം പ്രാപിക്കണം. അതുവരെ അങ്ങനെ അവരെ സഹായിക്കാൻ വേണ്ടി, ഞാൻ ഈ ലോകത്തിൽ തന്നെ തങ്ങിപ്പറ്റി നിൽക്കണം. Because my task is not to get my own Nirvana only but to help other people also to get Nirvana. ഒരു ബോധിസത്വ എന്നു പറയുന്ന ആൾ, നിർവ്വാണത്തിന്റെ പടിക്കലെത്തിയെങ്കിലും നിർവ്വാണത്തിലേക്ക് എടുത്തുചാടുവാൻ ശ്രമിക്കാതെ, ചുറ്റുമുള്ളവരെക്കൂടെ നിർവ്വാണത്തിലേക്ക് കൊണ്ടുവരുവാൻ ശ്രമിക്കുന്നയാൾക്കാണ് ബോധിസത്വ അല്ലെങ്കിൽ ബോധിസത്ത എന്ന് പറയുന്നത്.

പ്രധാനമായ വ്യത്യാസം ഈ ബോധിസത്ത എന്നു പറയുന്ന, നിർവ്വാണത്തിന്റെ പടിപ്പുരയ്ക്കലെത്തിയിട്ടും, അകത്തോട്ട്, ത്രെഷോൾഡിനകത്തോട്ട് കയറാതെ പുറത്തുതന്നെ നിന്നുകൊണ്ട്, മറ്റുള്ളവരുടെയും കൂടെ നിർവ്വാണം അന്വേഷിക്കുന്ന ആളാണ് ബോധിസത്വ. അപ്പോൾ ആ ബോധിസത്വത്തിന് എന്തെല്ലാം ക്വാളിറ്റീസാണ് ഉണ്ടായിരിക്കേണ്ടതെന്ന് നാഗാർജുനൻ പറഞ്ഞിട്ടുണ്ട്. അത് ഞാൻ ഒന്നു വായിച്ചു നോക്കുമ്പോൾ, നമ്മുടെ ക്രിസ്ത്യൻ Ideal ആയിട്ട് വലിയ വ്യത്യാസമൊന്നുമില്ല. What we are saying a good christian should be, അതുതന്നെയാണ് ഈ ബോധിസത്വ Ideal. ഞാൻ അതിന്റെയൊരു ചെറിയ summary വായിക്കാം. അപ്പോൾ നിങ്ങൾക്ക് മനസിലാകും. Filled with love and joy in the spirit. ഇത് ക്രിസ്ത്യാനികൾക്ക് സ്വീകാര്യമല്ലേ. ബോധിസത്വത്തിന്റെ description ആണ്. Filled with love and joy in the spiril even in the midst of suffering. ദുഃഖം ചുറ്റും ഉണ്ടെങ്കിൽത്തന്നെയും അകത്ത് ആത്മീയമായ

ആനന്ദം. മറ്റുള്ളവർ അധിക്ഷേപിക്കുമ്പോൾ ആനന്ദിക്കുന്നവൻ. ക്രിസ്ത്യൻ Ideal അല്ലേ. മറ്റാരെങ്കിലും നമ്മെ കളിയാക്കുമ്പോഴും ഒരു വിരോധവും തോന്നാത്തയാൾ. ക്രിസ്ത്യാനികളുടെ Ideal ആയിരിക്കേണ്ടതാ. ഇല്ലേ? Blessed are you when you are persecuted for my name sake. നമ്മളെ കളിയാക്കുകയും പരിഹസിക്കുകയും ചെയ്യുമ്പോൾ അതു കൊണ്ട് ഒരു depression പോലും ഒരു നല്ല ക്രിസ്ത്യാനിക്ക് ഉണ്ടാകുകയില്ല. അതു തന്നെയാണ് ബോധിസത്ത ideal. Blessing when cursed. ക്രിസ്ത്യൻ ideal അല്ലേ. Bowing humbly to all, meek and lovely എന്ന് നമ്മുടെ കർത്താവ് പഠിപ്പിച്ചത് അതുതന്നെയാ. Not puffed up with pride. പൗലോസ് ശ്ലീഹാ വളരെ ശക്തിയായിട്ട് പറയുന്ന കാര്യമാണ്. Compassionate to all. എല്ലാവരോടും അനുകമ്പയുള്ളവൻ, Especially to the week and oppressed. തന്നെത്തന്നെ മറ്റുള്ളവർക്കായി ഒടുക്കികൊടുക്കുന്നവൻ. ഇതാണ് ബോധിസത്ത. നമ്മുടെ ക്രിസ്ത്യൻ ideal-ഉം അതുതന്നെയാണ്. To give oneself for the sake of others. Persuing peace. Eager for reconciliation. ഇല്ലേ. ക്രിസ്ത്യാനികളുടെ ideal അല്ലേ. കരുണയുള്ളവർ ഭാഗ്യവാന്മാർ, സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. ഇല്ലേ. അപ്പോൾ ഈ ബോധിസത്താ ideal ഇങ്ങനെ പറഞ്ഞാൽ എല്ലാം ഇതിനകത്തു തന്നെയുണ്ട്. Seeking the healing of peoples and nations. Striving to bring the body and passions under controll. Intent on one pointed Meditation. അതു നമ്മുടെ ക്രിസ്ത്യൻ traditional-ൽ അത്രകണ്ട് വ്യക്തമായിട്ട് കാണുകയില്ല. ബോധിസ്വത്വത്തിന്റെ ideal-ൽ one pointed Meditation, അതായത് ഏതെങ്കിലും ഒരു particalar point-ന്മേൽ concentrate ചെയ്ത് നമ്മുടെ മുഴുവൻ attention അതിന്മേൽ ദീർഘ സമയത്തേയ്ക്ക് കൊടുക്കുന്നതു മൂലം ബുദ്ധിയിലും പ്രജ്ഞയിലും വ്യത്യാസങ്ങൾ ഉണ്ടാകുന്നു. പല പ്രപഞ്ചചിന്തകളും മാറിപ്പോകുന്നു. അങ്ങനെ ഒരു teaching നമുക്ക് ഇല്ല. പിന്നീട് ഉണ്ടായി. നമ്മുടെ monastic movement-ൽ ഉണ്ടായി; One pointed meditation- നെപ്പറ്റിയുള്ള വളരെ ശക്തിയായ ഒരു ചിന്ത. പക്ഷേ, original christian teaching -നകത്ത് അത് ഉണ്ടോ? ഉണ്ട്. Blessed are the poor in heart. Single minded ആയിട്ട് meditate ചെയ്യുക എന്നല്ല. ദൈവത്തെ single minded ആയിട്ട് അന്വേഷിക്കുക എന്നേ നമ്മൾ പറയൂ. അവർ പറയുന്നത് One poited meditation. Meditation-ന് അവർക്ക് വലിയ importance ഉണ്ട്. Meditation-ൽ കൂടെ രക്ഷ ഉണ്ടാകുന്നുവെന്നു വിശ്വസിക്കുന്നവരാണ് അവർ. അല്ലാതെ ദൈവത്തിന്റെ കരുണ കൊണ്ടാണ് രക്ഷ ഉണ്ടാകുന്നതെന്നല്ല. Meditation -ൽ കൂടെയാണ് ഉണ്ടാകുന്നത്. Ethical ആയിട്ട് ഈ മുമ്പേ പറഞ്ഞ qualities എല്ലാം വേണം. അതിന്റെ കൂടെ ഈ meditation -ഉം വേണം. One pointed ഏകാഗ്രമായ ധ്യാനം. And making constant meditation and prayer a habit. അത് നമുക്ക് പരിപൂർണ്ണമായിട്ട്

സ്വീകരിക്കാവുന്നതാണ്. എല്ലായ്പ്പോഴും പ്രയാസപ്പെടുന്നവരും ബലഹീനരുമായി നമ്മുടെ ചുറ്റിനുമുള്ള മനുഷ്യർക്ക് ഒരു കോട്ടയും താങ്ങുമായിത്തീരുവാൻ തക്കവണ്ണം കരുത്തുള്ളവർ. അങ്ങനെ ക്രിസ്ത്യാനിറ്റിയിൽ പറയുന്നുണ്ടോ എന്ന് എനിക്ക് അറിയുവാൻ പാടില്ല. എങ്കിലും it is not against Christianity. മറ്റുള്ളവർക്ക് നമ്മിൽ ആശ്രയിക്കത്തക്കവിധത്തിൽ നമുക്ക് ഒരു കരുത്തും ഒരു ശക്തിയും ഉണ്ടാകുകയെന്നുള്ളത് "ബോധിസത്വാ" Ideal-ന്റെ ഒരു ഭാഗമാണ്. അപ്പോൾ അങ്ങനെയുള്ള ഈ ബോധിസത്താ Ideal ആണ്, നാഗാർജുനൻ സന്യാസിമാർക്കും laymen -ഉം ഒരുപോലെ prescribe ചെയ്യുന്നത്. അതാണ് ബുദ്ധമതത്തിന്റെ, മഹായാന ബുദ്ധിസത്തിന്റെ, മാധ്യമിക ബുദ്ധിസത്തിന്റെ കേന്ദ്രബിന്ദു. ഈ ബോധിസത്വാ Ideal. സകല നന്മയും ഉള്ളതും മറ്റുള്ളവർക്ക് ഒരാശ്രയം ആകുന്നതും എല്ലാവരോടും compassion (കരുണ), മിത്ത (മിത്രത), എല്ലാവരോടും friendly ആയിട്ടുള്ള ഒരു മനോഭാവം ഉള്ളയാളാണ് ഈ ബോധിസത്താ. അത്രയും നാഗാർജുനൻ സാധാരണക്കാരനോടുപോലും പറയുന്ന കാര്യങ്ങളാണ്. അതിനെ കുറെ systems ആയിട്ട് വേണമെങ്കിൽ classify ചെയ്യുവാൻ ബുദ്ധമതക്കാർക്ക് ഒക്കും. 'ത്രിരത്ന' എന്താണ് ബുദ്ധമതത്തിൽ? ബുദ്ധമതത്തിലെ മൂന്ന് രത്നങ്ങൾ. The three precious jewells.

"ധർമ്മം ശരണം ഗച്ഛാമി
ബുദ്ധം ശരണം ഗച്ഛാമി
സംഘം ശരണം ഗച്ഛാമി."

ഇതു മൂന്നുമാണ് ബുദ്ധമതത്തിന്റെ Fundamental ആയിട്ടുള്ള Jewels. അതിന്റെ കൂടെ നാല് പ്രധാനപ്പെട്ട കാര്യങ്ങൾ. ദുഃഖമാണ് സകല പ്രശ്നത്തിന്റെയും അടിസ്ഥാനം. ആ ദുഃഖത്തിന്റെ ഹേതു തൃഷ്ണയാണ്. തൃഷ്ണയെ നീക്കുകയാണ് ഏറ്റവും അഭികാമ്യമായിട്ടുള്ളത്. ആ തൃഷ്ണയെ നീക്കുവാൻവേണ്ടി "വിനയം" അതായത് ചര്യ വേണം. ഇത് നാലാണ്. Four noble truths. ഒന്ന് ദുഃഖമാണ് എല്ലാറ്റിലും കാണുന്നത്. രണ്ടാമത് ദുഃഖത്തിന്റെ ഹേതു തൃഷ്ണയാണ്. തൃഷ്ണയെ നീക്കലാണ് അഭികാമ്യമായിട്ടുള്ളത്. നാലാമത്തേത് അങ്ങനെ തൃഷ്ണയെ നീക്കണമെങ്കിൽ വിനയചര്യ, ഒരു പ്രത്യേക discipline കൊണ്ടേ സാധിക്കൂ. ഇതാണ് Four noble truths of Buddhism. മൂന്ന് രത്നങ്ങളും നാല് noble Truths -ഉം. ഈ Four noble truths വളരെ central ആണ്. എല്ലാറ്റിലും കാണുന്നത് ദുഃഖം. ദുഃഖത്തിന്റെ ഹേതു തൃഷ്ണ. തൃഷ്ണയെ നീക്കലാണ് അഭികാമ്യം. നാല്, തൃഷ്ണയെ നീക്കണമെങ്കിൽ വിനയചര്യ അതായ് നിദിദ്ധ്യാസചര്യ വേണം. നമ്മൾ ഇപ്പോൾ "ബ്രഹ്മചര്യ" എന്നു പറഞ്ഞാൽ celibacy എന്നാണ് അർത്ഥം മനസ്സിലാക്കിയിരിക്കുന്നത്.

അങ്ങനെയല്ല. ബ്രഹ്മനിൽ ചരിക്കുന്നത് എന്നാണ്. ബ്രഹ്മനിൽ കൂടെയുള്ള ചര്യയാണ്. അതാണ് ബുദ്ധമതവും പറയുന്നത്. ചര്യ ശരിയാകണം. നമ്മുടെ habits ശരിയാകണം. ഈ സംഘമെന്നു പറയുന്നതൊക്കെ അതിനുവേണ്ടിയുള്ളതാണ്.

എന്നാൽ നാഗാർജുനന്റെ 'സുഹൃൽ ലേഖ'യിൽ അൽപ്പമൊന്ന് വ്യത്യാസപ്പെടുത്തുന്നുണ്ട്. സുഹൃൽ ലേഖ എന്നു പറഞ്ഞാൽ നിങ്ങൾ ഓർക്കുന്നുണ്ടോ? ഗൗതമീപുത്രൻ എന്നു പറയുന്ന ഒരു രാജാവ്, ആ രാജാവിന് നാഗാർജുനൻ എഴുതിയ എഴുത്താണ്. നാഗാർജുനന്റെ സുഹൃത്തായ ഗൗതമീപുത്ര രാജാവിന് എഴുതിയ സുഹൃൽ ലേഖയിൽ പറയുന്നു, ആറ് കാര്യങ്ങൾ നോക്കണം. മറക്കരുത് എന്നു പറയുന്നുണ്ട്. മൂന്നും നാലും ഏഴാ ഇപ്പോൾ നമ്മൾ പറഞ്ഞത്, ഇല്ലേ. മൂന്ന് Jewels -ഉം നാല് noble truths-ഉം. Noble truths എന്നു പറഞ്ഞാൽ ആര്യ സത്യങ്ങൾ. ആര്യ എന്ന വാക്കിന്റെ അർത്ഥം Noble എന്നാണ്. നാല് ആര്യസത്യങ്ങൾ. അതെല്ലാം കൂടെ വേറെ ഒന്ന് re organize ചെയ്തു. ആറു കാര്യങ്ങൾ എപ്പോഴും മറക്കരുത് എന്നു പറയുന്നു. എന്തൊക്കെയാണ്? ഒന്ന് ബുദ്ധ, രണ്ട് ധർമ്മ, മൂന്ന് സംഘ, അവിടെ കുഴപ്പം ഒന്നുമില്ല. ബാക്കിയുള്ളത് generous giving. The practice of virtue and the divine beings. വ്യത്യാസം വന്നു കഴിഞ്ഞു. ആദ്യം പറഞ്ഞ നാല് ആര്യസത്യങ്ങളുടെ സ്ഥാനത്ത് മൂന്ന് പ്രധാന കാര്യങ്ങളാണ് തന്റെ സുഹൃത്തിനെഴുതുമ്പോൾ നാഗാർജുനൻ ഉന്നയിക്കുന്നത്.

ഒന്ന്, ഔദാര്യത്തോടു കൂടെയുള്ള കൊടുക്കൽ. രാജാവിനോട് പറയുകയാണ്, നിനക്ക് ബോധിസത്വ ആയിത്തീരണമെങ്കിൽ ഈ മൂന്നു കാര്യങ്ങൾ കൂടാതെ നാലാമത് learn to give generously and practice virtue and mind the divine beings. ദേവന്മാരെ മറക്കരുത്. അപ്പോൾ ഈശ്വരനെപ്പറ്റി വളരെ ചിന്തിക്കണ്ടാ എന്ന് പറഞ്ഞ ബുദ്ധമതത്തിൽ തന്നെ divine beings എന്ന് ഒരു ചിന്ത വളരെ ശക്തിയായിട്ട് വന്നിട്ടുണ്ട്. അതായത്, മനുഷ്യനിൽ ഉള്ളത് അവന്റെ കർമ്മത്തിൽ നിന്നുണ്ടാകുന്ന വാസനകൾ മാത്രമല്ല, നമ്മളെ പ്രോത്സാഹിപ്പിക്കുന്ന divine beings നമ്മുടെ പിറകിൽ നിൽപ്പുണ്ട് എന്നൊരു ചിന്ത ബുദ്ധമതത്തിൽ നാഗാർജുനന്റെ കാലം മുതൽക്കേ വളരെ ക്ലിയറായിട്ടുണ്ട്. അതിനു മുമ്പു തന്നെയുമുണ്ട്. നമ്മൾ അതിനെന്താണ് പേരു പറയുക? Communion of Saints. പരിശുദ്ധന്മാരുടെ സംസർഗം എന്നു പറയും. അതുതന്നെയാണ് ഈ പറയുന്നത്. Divine beings എന്നു പറയുന്നവർ, ലോകത്തിൽ ജീവിച്ചിട്ട് തങ്ങളുടെ ജീവിതചര്യ മൂലം ഒരു ഉന്നത ലോകത്തിലേക്ക് ഉയർത്തപ്പെട്ടിട്ട്, അവിടെ ഇന്നും ജീവിക്കുന്ന നല്ല ആളുകൾ ഉണ്ടല്ലോ, ആത്മാക്കൾ എന്നു പറയില്ലേ. ആ ആലയങ്ങൾ നമ്മെ സഹായിക്കുവാൻ ശ്രമിക്കുന്നുണ്ട്. അവരോടും

നമ്മൾ കുറച്ച് responsive ആകണം. ഇതാണ് നാഗാർജുനൻ തന്റെ സുഹൃത്തിനെഴുതുന്ന ഒരു കാര്യം. ഈ divine beings -നെ മറക്കരുതെന്നാണ് പറയുന്നത്. Practice of virtue 10 എണ്ണം വളരെ വ്യക്തമായിട്ട് എടുത്തു പറയുന്നുണ്ട്. എന്തൊക്കെയാണ് 10 virtues?

മൂന്നെണ്ണം ശരീരംകൊണ്ട് ചെയ്യുന്നതാണ്. എന്തൊക്കെയാണ്? Virtue അല്ലാത്തത്, അത് ചെയ്യാതിരിക്കുക. അതാണ് virtue. Killing, Stealing, Sexual immorality. ഇതു മൂന്നുമാണ് മനുഷ്യന്റെ ശരീരംകൊണ്ട് ചെയ്യുന്ന മൂന്ന് ദോഷങ്ങൾ. Killing എന്നു പറഞ്ഞാൽ മനുഷ്യനോട് ചെയ്യുന്ന എല്ലാ ഉപദ്രവങ്ങളും അതിനകത്ത് പെടും. Stealing – മറ്റുള്ളവരുടേതായിട്ടുള്ളത് നമ്മുടെ സ്വായത്തമാക്കുവാനുള്ള ശ്രമമാണ്. മൂന്നാമത് Sexual immorality. മറ്റ് മനുഷ്യരെ നമ്മുടെ കാമത്തിന്റെ ഉപകരണങ്ങളായി ഉപയോഗിക്കുന്ന ആ പ്രതീതി. ഇത് മൂന്നും abstain ചെയ്യണം. അതുകൊണ്ട് body കൊണ്ട് മറ്റുള്ളവരെ ദ്രോഹിക്കരുത്. മറ്റുള്ളവരുടേത് അപഹരിക്കരുത്. മറ്റുള്ളവരോട് കാമാതുരതയോടെ പെരുമാറരുത്. ഇത് മൂന്നും virtues ആണ്. നാലെണ്ണം വാ കൊണ്ട് ചെയ്യുന്നതാണ്. അതിൽനിന്ന് abstain ചെയ്യണം. 1. കള്ളം പറയരുത്. 2. പരദൂഷണം. മറ്റുള്ളവരെപ്പറ്റി കുറ്റം പറയുക. 3. Malicious talk. മറ്റുള്ളവരെ ദ്രോഹിക്കണമെന്ന വിചാരത്തോടുകൂടിയുള്ള ചിന്ത. സംസാരം and idle chatter. വെറുതെ ഒരു കാര്യവുമില്ലാതെ അതുമിതും പറഞ്ഞ് നമ്മുടെ നാക്കിങ്ങനെ ചലിപ്പിച്ചുകൊണ്ടിരിക്കുക. ഇതു നാലും abstain ചെയ്യണം. എന്തൊക്കെയാണ്? Lying, slander, malicious talk, Idle chatter. കള്ളം പറയൽ, പരദൂഷണം, സംസാരത്തിൽ കൂടെയുള്ള അന്യദ്രോഹം, Idle chatter വെറുതെയിരുന്ന് വായടിക്കുക. ഇതു നാലും കൊള്ളുകയില്ല. ഇതിൽനിന്നും abstain ചെയ്തെങ്കിലേ ഒരു "ബോധിസത്വ" ആയിത്തീരുവാൻ സാധിക്കൂ.

പിന്നെ മൂന്നെണ്ണം മനസ്സിന്റേതാണ്. Greed, bitternes, wrong belief. തൃഷ്ണ, വിരോധം, അബദ്ധ വിശ്വാസം. ഇത് മൂന്നെണ്ണം mind -ന്റെ ഭാഗങ്ങളാണ്. അപ്പോൾ പത്ത് കാര്യങ്ങളിൽ നിന്ന് abstain ചെയ്യുന്ന ഒരു Negative understanding ആണ് Virtue വിന്റേത്. ആദ്യത്തേത് മൂന്നെണ്ണം ശരീരംകൊണ്ട് ചെയ്യുന്നത്. നാലെണ്ണം വാ കൊണ്ട് ചെയ്യുന്നത്. പിന്നെ മനസ്സുകൊണ്ട് ചെയ്യുന്നത് മൂന്നെണ്ണം. so അത് പത്തെണ്ണമായി.

ഇനി ഒരെണ്ണം കൂടെ extra പറയുന്നുണ്ട്. മദ്യപാനം ചെയ്യരുത്. പിന്നെ പറയുന്നത് നല്ല ജീവിതം ജീവിക്കുക. മദ്യപാനം ചെയ്യാതെ സുബോധത്തോടുകൂടെ വിശുദ്ധിയുള്ള ജീവിതം ജീവിക്കുക. ഇതാണ് ഒരു ബോധിസത്ത ആകാൻ ആവശ്യമുള്ളത്. ഇത് വെറും കട്ടിയായ Philosophy അല്ല. Direct discipline ആണ്. അങ്ങനെ പറയുന്ന കൂട്ടത്തിൽ ശത്രുക്കളുണ്ട്. താഴെപ്പറയുന്നവരെ നിങ്ങളുടെ ശത്രുക്കളായി എണ്ണുക.

1. ലുബ്ദ്. കൊടുക്കുവാനുള്ള മടി. അത് ഒരു ശത്രുവാണ്. അതിനെ കൊള്ളുകയില്ല.

2. Pretension. അഭിനയം അല്ലെങ്കിൽ നടിക്കൽ. ഇല്ലാത്തത് നടിക്കൽ. അത് ശത്രുവാണ്.

3. വഞ്ചന. Deceit. ശത്രുവാണ്.

4. Attacthment of property. സ്വത്തുക്കളോട് ഉള്ള attatchment എന്നു പറഞ്ഞാൽ, സ്വത്തുക്കളോടുള്ള അടുപ്പം, ഒരു പ്രത്യേകത, അതിനോടുള്ള ഒരു ബദ്ധത.

5. പിന്നെ Laziness. ബുദ്ധനും നാഗാർജ്ജുനനും ശക്തിയായിട്ട് പ്രതിരോധിക്കുന്ന ഒന്നാണ് Laziness. നമ്മുടെ Laziness (അലസത, മടി) എന്താണ് അതിന്റെ പ്രധാനമായ കാര്യം? നമ്മുടെ സന്യാസിമാരൊക്കെ പറഞ്ഞതിതാണ്. വെറുതെ ഇരുന്നാൽ സാത്താൻ വന്ന് പിടികൂടും. അലസരായിരുന്നാൽ പിടികൂടും. എപ്പോഴും പ്രാർത്ഥിച്ചുകൊണ്ടിരിക്കണം. അല്ലെങ്കിൽ എപ്പോഴും എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കണം. ഈജിപ്റ്റിലെ സന്യാസിമാർക്ക് ഒരു കൊട്ടയ്ക്കുള്ള ഈറ്റ കൊടുക്കുമായിരുന്നു. കാലത്തു മുതൽ ഉച്ചവരെ കൊട്ട നെയ്യും. ഉച്ച കഴിയുമ്പോൾ കൊട്ട അഴിക്കും. പിറ്റേദിവസം നെയ്യുവാൻ അതു തന്നെയാണ് ഉപയോഗിക്കുന്നത്. നമ്മുടെ കൈ വെറുതെ ഇരുന്നാൽ പിശാചുക്കൾ വന്ന് നമ്മെ കുഴപ്പത്തിൽ ചാടിക്കും. അതുകൊണ്ട് go on doing something. Don’t be Lazy. നമ്മുടെ Teaching ലും ഉള്ളതാണ് ഇത്.

6. Pride ആറാമത്തെ ശത്രു. ഏഴാമത്തേത് കാമവും കാമാതുര പ്രവർത്തികളും. ശത്രു വിദ്വേഷം നമ്മുടെ ശത്രുവാണ്. ഒരിക്കലുമുണ്ടാകരുത്. Christian Teaching - ഉം മായി വളരെ അടുത്തു വരുന്നതാണ് ഇത്. ശത്രുവിദ്വേഷം ശത്രുവാണ്. Hottiness. മറ്റുള്ളവരോടുള്ള പെരുമാറ്റത്തിൽ കാണുന്ന Pride എന്നു പറയുന്നത് അകത്തുള്ള ചിന്തയാണ് (Hottiness). പുറത്തുള്ള Hottiness about one’s caste or bodily appearance. ഞാൻ സുന്ദരനാണ്, ഞാൻ മല്ലനാണ്, എന്നെ കാണുവാൻ കൊള്ളാം, ഞാൻ ഉയർന്ന ജാതിയിൽപ്പെട്ടവനാണ്. സുറിയാനി ക്രിസ്ത്യാനികൾ ഒക്കെ പറയുന്നതല്ലേ, ഞങ്ങളെല്ലാം ബ്രാഹ്മണരായിരുന്നുവെന്നുള്ളത്. അതൊക്കെ വെറുമൊരു അഹങ്കാരമെന്നു മാത്രമേ ഉള്ളൂ. ആരും അതൊന്നും പറയേണ്ട ആവശ്യമൊന്നുമില്ല. അങ്ങനെയുള്ള Hottiness -നെ ശത്രുവായിട്ട് കാണണം. അവനവന്റെ പാണ്ഡിത്യത്തെപ്പറ്റിയുള്ള വലിയ അഹങ്കാരം; അതും വലിയ കുഴപ്പമാണ്. നിങ്ങൾക്കതിന്റെ വലിയ പ്രശ്നം വരുന്നില്ല എന്ന് തോന്നുന്നു. ശത്രുവായിട്ട് പറയുന്നതിലൊന്നിതാണ്. പണം കൊണ്ടോ, ശരീരത്തിന്റെ ശക്തിയെപ്പറ്റിയോ, അല്ലെങ്കിൽ

ബുദ്ധിയുടെ കഴിവിനെപ്പറ്റിയോ ഉള്ള അഹങ്കാരം. ഇതൊക്കെ നമ്മുടെ ശത്രുക്കളാണ്. ഇതിനെയെല്ലാം നമ്മൾ മാറ്റിക്കളയണം. പിന്നെ പറയുന്നത് ഒരു പ്രധാനപ്പെട്ട Teaching ആണ്. Be alert (ജാഗ്രത). എന്താണ് ഈ ജാഗ്രത? അതായത് അലസതയുടെ opposite ആണ്. Constantly alert watch, seing what is going on. Allways ready to respond the needs of others. അത് എന്റെ കാര്യമല്ല എന്നു പറഞ്ഞ് ഓടിപ്പോകാതെ, ഓരോരുത്തരുടെയും പ്രയാസങ്ങളെ കാണുകയും അവരെ സഹായിക്കുവാൻ സന്നദ്ധരാകുകയും ചെയ്യുന്ന alertness. Mindfulness എന്നു പറയും. അതായത് ഇത് ബുദ്ധമതത്തിൽ മാത്രമല്ല, ക്രിസ്തീയ മതത്തിലും വളരെ പ്രധാനമാണ്. Be alert. Alert എന്ന വാക്കിന്റെ greek എന്താണ്? ഗ്രീഗോറിയോസ്. Constantly watchfull, mindfull, അങ്ങനെ ജീവിക്കണം. നാഗാർജ്ജുനൻ എഴുതുന്നതാണ്. ഉണർന്നിരുന്നാൽ, ജാഗ്രതയുണ്ടെങ്കിൽ മുക്തിയും ജീവനും പ്രാപിക്കാം. ജാഗ്രതയില്ലെങ്കിൽ ബാന്ധവവും മരണവുമാണ് അവസാനം. And Nagarjunan പറയുന്നത്, if you have been heatless in the past, now became heatfull. കഴിഞ്ഞ കാലത്ത് ജാഗ്രതയില്ലാതെ ജീവിച്ചെങ്കിൽ സാരമില്ല. ഇപ്പോൾ ജാഗ്രതയുള്ളവനായിത്തീർന്നുകൊള്ളൂ. ഇന്നു മുതൽ ജാഗ്രതയുള്ളവനായി തീർന്നുകൊള്ളൂ. And shine like a moon in the cloud like sky. അതുപോലെ കുറെയധികം വിനയചര്യകൾ നാഗാർജുനൻ സുഹൃൽ ലേഖയിൽ പറയുന്നുണ്ട്. അതിന്റെ ഒരു Summary ഞാൻ നൽകാം.

ഒന്നാമത്തേത് ശ്രദ്ധ. എന്നു പറഞ്ഞാൽ എന്താണ്. ശ്രദ്ധ എന്നു പറഞ്ഞാൽ രണ്ട് കാര്യങ്ങളെ ഒരുമിച്ച് ഉൾക്കൊള്ളുന്നതാണ്. ഒന്ന് alertness. രണ്ട് വിശ്വാസം. വിശ്വാസത്തിന് Indian tradition -ൽ ശ്രദ്ധ എന്നാണ്. Attentiveness to God, depending on God. അതിന് ശ്രദ്ധ എന്നു പറയും. അതുപോലെ തന്നെ ഇപ്പോൾ പറഞ്ഞ Mindfulness- നും പറയുന്ന വാക്ക്, ഒരുമിച്ച് പറയുന്ന വാക്കാണ് “ശ്രദ്ധ.” അതു നല്ലതുപോലെ Practice ചെയ്യുവാൻ പറയും.

രണ്ടാമത് പ്രവർത്തിക്കുവാനും അദ്ധ്യാനിക്കുവാനും തയാറാവുക. അധ്വാനമില്ലാതെ ബോധിസത്ത ആകുവാൻ ഒക്കുകയില്ല. Mindfulness meditation. Above all true wisdom. ഇതാണ് ഒരു ബോധിസത്തായുടെ qualities ആയിട്ട് നാഗാർജ്ജുനൻ പറയുന്നത്. അപ്പോൾ അതിനകത്ത് വലിയ Philosophy ഒന്നുമില്ല. എല്ലാം qualities ആണ്. ഒരു പ്രത്യേക Understanding -നെപ്പറ്റി അധികം പറയുന്നില്ല. Understanding അവസാനമാണ് നാഗാർജുനൻ കൊണ്ടുവരുന്നത്. ഈ പറയുന്ന qualities എല്ലാം നിങ്ങൾ Practice ചെയ്യാമെങ്കിൽ Understanding കൊണ്ട് പ്രയോജനമുണ്ട്. ഇല്ലെങ്കിൽ ഈ Philosophical understanding കൊണ്ട് യാതൊരു

വിശേഷവും ഇല്ല. Unless your life itself is characterised by ശ്രദ്ധ and by ധ്യാന and by സംബോധി, ഈ പറയുന്ന Philosophical understanding കൊണ്ട് വിശേഷമൊന്നുമില്ല. അതു കഴിഞ്ഞിട്ട് ചുരുക്കമായിട്ട് ചില ഫിലോസഫി പറയുന്നുണ്ട്. ഒരു രണ്ടുമൂന്നു വാക്കേയുള്ളു ഫിലോസഫി ഈ രാജാവിന് എഴുതുന്നത്. അത് ഒന്ന് നിങ്ങൾ ശ്രദ്ധിക്കുന്നത് ബുദ്ധ മതം മനസിലാക്കാൻ നല്ലതാണ്.

The form is not the self. എന്നു പറഞ്ഞാൽ എന്താണ്? The form is not the self. Self എന്നു പറഞ്ഞാൽ സ്വയം എന്നാണോ? എന്താണ് Self-ന് മലയാളം; സ്വയം. രൂപം സ്വയമല്ല. Anything that has got form, is not your self. Nothing that has got a form is your self. Neither does a self possess any form. ഒരു Self-ന് രൂപമൊന്നുമില്ല. ഒരു പ്രത്യേക description -ഉം definition-ഉം ഒന്നുമില്ല. The Self is beyond form. ഇതാണ് നാഗാർജ്ജുനന്റെ teaching. The self does not dwell in the form, neither does the form dwell in the self. ഈ Self അല്ലാതെ ഈ ബുദ്ധമതത്തിന്റെ ചിന്തയിൽ ഈ Self എന്നു പറയുന്നത് മറ്റ് ചതുർ സ്കന്ദങ്ങളെ കൂട്ടിപ്പിടിക്കുന്ന ഒരു സ്കന്ദമാണ്. നാല് സ്കന്ദങ്ങളെ ഒരുമിച്ചു പിടിക്കുന്ന ഒരു സ്കന്ദമാണ് ഈ Self. That was the Buddhist understanding of the self. The self is a സ്കന്ദ. സ്കന്ദ means a constitutive unit. അത് മറ്റ് നാല് സാധനത്തിനെയും ഒരുമിച്ച് കൂട്ടിപ്പിടിക്കുന്നു.

..... അതിനു മാത്രമേ നിത്യത ഉള്ളൂ. ബാക്കിയെല്ലാം നീങ്ങിപ്പോകുന്നതാണ് എന്നുള്ള teaching. അതാണ് ഇവിടെയും പറയുന്നത്. അപ്പോൾ, നമുക്ക് ഈ Self-നെയൊന്നും അധികം സൂക്ഷിച്ചുകൊണ്ടുപോകുവാൻ ശ്രമിക്കണ്ടാ. ആ Self അല്ല രക്ഷിക്കപ്പെടുവാനുള്ളത്. രക്ഷിക്കപ്പെടുന്നത് എല്ലാം കൂടെയാ. Not the salvation of the Self. അപ്പോൾ ഇതാണ് Simplest form -ൽ നാഗാർജ്ജുനൻ പറയുന്ന elementary ആയിട്ടുള്ള ഒരു Philosophical Foundation. ഇനി അതിന്റെ കുറച്ചു കൂടെ elaborate ആയിട്ടുള്ളത് പറയാം. നാഗാർജ്ജുനന്റെ pure phiolosophical method-നെപ്പറ്റി പറഞ്ഞാൽ ആ method-ന് പേര് പറയുന്നത് "പ്രാസംഗികാ" എന്നാണ്. പ്രസംഗം എന്നു പറഞ്ഞാൽ എന്താ നിങ്ങൾ ഉദ്ദേശിക്കുന്നത്? എപ്പോഴും കുർബാനയിൽ പ്രസംഗം എന്ന വാക്ക് വരുമ്പോൾ ഞാൻ ഉപയോഗിക്കുകയില്ല. നമസ്കാരത്തിൽ പ്രസംഗം എന്ന് മലയാളത്തിലുള്ള വാക്ക് ഞാൻ വായിക്കുകയില്ല. എന്താണ് പ്രസംഗത്തിന്റെ ഗ്രീക്ക്. "ഏരിഗ്മാ." "ഏരിഗ്സേ." ഏരിഗ്മായ്ക്ക് പ്രസംഗം എന്നൊന്നും അർത്ഥമില്ല. ചുമ്മാതെ പ്രസംഗം എന്നു പറഞ്ഞാൽ രാഷ്ട്രീയക്കാർ വായലയ്ക്കുന്നതിനാണ് ഈ പ്രസംഗം എന്ന് പറയുന്നത്. അതൊന്നുമല്ല. ആ പ്രസംഗം എന്നു പറയുന്നിടത്തെല്ലാം ഞാൻ പ്രഖ്യാപനം എന്നാണ്

പറയുന്നത്. എല്ലായിടത്തും പ്രഖ്യാപനം ആക്കും. അതാണ് അതിന്റെ ശരിയായ word meaning. അപ്പോൾ നാഗാർജ്ജുനന്റെ method-ന്റെ പേര് പ്രാസംഗികാ എന്നാണ്. എന്താണ് ഈ പ്രാസംഗികാ മെതേഡ്?

അതിന്റെ പ്രധാനമായ കാര്യം, നമ്മുടേതായിട്ട് വലിയ അഭിപ്രായങ്ങളൊന്നും പറയേണ്ടാ, മറ്റുള്ളവരുടെ അഭിപ്രായത്തെയെല്ലാം ഖണ്ഡിച്ചാൽ മതി. ഇതാണ് പ്രാസംഗികാ Method. Don’t make any statement of your own, and take other people’s statement and refute them. ഇതാണ് പ്രാസംഗികാ Method. Dialectical method എന്ന് ചിലർ പറയും. പക്ഷേ, പ്രാസംഗികാ എന്നു പറയുന്നത് നാഗാർജ്ജുനൻ ഉണ്ടാക്കിയ ഒരു വാദമാണ്. എന്റേതായ യാതൊരു statement- ഉം ഞാൻ ചെയ്യുന്നില്ല. പക്ഷേ, മറ്റാരെങ്കിലും എന്തു statement ഉണ്ടാക്കിയാലും അതൊക്കെ തെറ്റാണെന്ന് ഞാൻ കാണിക്കുകയും ചെയ്യും. ഇതാണ് പ്രാസംഗികാ method. No affirmation of my own, but refutation of every affirmation. മറ്റാര് എന്തു പറഞ്ഞാലും അതിനെയൊക്കെ refute ചെയ്യണം. അക്കൂട്ടത്തിലാണ് ഈശ്വരവിശ്വാസമൊക്കെ refute ചെയ്തത്. ബ്രഹ്മനിലുള്ള വിശ്വാസമൊക്കെ refute ചെയ്തത്. ഇതൊരു affirmation ആണ്. ഇതിൽ വലിയ അർത്ഥമൊന്നുമില്ല എന്നും പറഞ്ഞ് refute ചെയ്യുക. അപ്പോൾ Latin–ൽ പറയും പോലെ ഒരു ശത്രുവിന്റെ അല്ലെങ്കിൽ പ്രതിപക്ഷക്കാരന്റെ വാദങ്ങളിലെ പൂർവ്വാപര വൈരുദ്ധ്യം കാണിക്കുക എന്നുള്ളതാണ് ഈ പ്രാസംഗികാ method–ന്റെ പ്രധാന രീതി. മറ്റുള്ളവർ പറയുന്നതിലൊക്കെയുള്ള inconsistency, പൂർവ്വാപര വൈരുദ്ധ്യം കാണിക്കുക. ആരെങ്കിലും പറയുന്ന എല്ലാ Statement -ഉം തെറ്റ് ആണെന്ന് കാണിക്കുക. അതാണ് പ്രാസംഗികാ method. പ്രാസംഗികാ method എന്ന് നമ്മുടെ ഭാഷയിൽ പറയും. West-ൽ അതിന് reduxio ad absurd എന്നു പറയും.

അപ്പോൾ, ഈ പൂർവ്വപക്ഷം പ്രതിപക്ഷം എന്നു പറഞ്ഞാൽ അറിയാമോ? പൂർവ്വപക്ഷം is the one who make a positive statement. അപ്പോൾ അതിന് എതിരായിട്ടുള്ള argument പ്രതിപക്ഷം കൊണ്ടുവരും. അപ്പോൾ ബുദ്ധമതത്തിന്റെ ഫിലോസഫിയിൽ പ്രതിപക്ഷവാദമാണ് സമഗ്രമായിട്ടുള്ളത്. പൂർവ്വപക്ഷമായിട്ടവരൊന്നും അവതരിപ്പിക്കുന്നില്ല. ചിലരൊക്കെ പറയും സർവ്വം ശൂന്യം. ഒരു affirmation. ശരി. സർവ്വം ശൂന്യം. ഉടനെ മറ്റേയാൾ പ്രതിപക്ഷക്കാരനായി പറയും, സർവ്വം ശൂന്യം എന്നു പറയുന്നത് പരസ്പര വിരുദ്ധമാണ്. കാരണം സർവ്വം ശൂന്യമാണെങ്കിൽ സർവ്വം ശൂന്യമാണെന്നുള്ള വാദവും ശൂന്യമാണ്. പരസ്പര വൈരുദ്ധ്യം കാണിച്ചു. പിന്നെ അങ്ങനെയാണെങ്കിൽ സർവ്വം ശൂന്യം എന്നുള്ളതും ശൂന്യമാണ്, ബാക്കി എന്താണ് ഉള്ളത് അത് മതി. ബാക്കിയുള്ളത് മതി. സർവ്വം ശൂന്യമെന്ന് പറഞ്ഞു, അതിനെതിരായിട്ട് നിങ്ങൾ ഒരു വാദം

കൊണ്ടുവന്നു. ആ വാദത്തെ സ്വീകരിച്ചു. പക്ഷേ, ഇപ്പോഴും ബാക്കി എന്താണ് അവശേഷിക്കുന്നത്. അതാണ് പ്രാസംഗികാ method-ന്റെ ഒരു പ്രത്യേകത.

സർവ്വം ശൂന്യമെന്നുള്ളതിന് പരസ്പര വൈരുദ്ധ്യം കാണിക്കുവാൻ സാധിക്കും. എന്തുകൊണ്ട്? എല്ലാ statement- ഉം പരസ്പരം വിരുദ്ധങ്ങളാണ്. അതുകൊണ്ടാണ്. അതു കാണിച്ച് കഴിയുമ്പോൾ എന്താണ് മനസിലാകുന്നത്? എല്ലാം പരസ്പര വിരുദ്ധമാണ്, എല്ലാം ശൂന്യമാണെന്ന് മനസിലാകും. സർവ്വം ശൂന്യം എന്നുള്ളതും ശൂന്യമാണെന്ന് കഴിയുമ്പോഴാണ് മനസിലാകുന്നത്, സർവ്വം യഥാർത്ഥത്തിൽ ശൂന്യമാണെന്ന്. സർവ്വം ശൂന്യമെന്നുൾപ്പെടെ സർവ്വവും ശൂന്യമാണ് എന്നു മനസിലാകും.

പക്ഷേ, അതിന്റെ പിറകിൽ ഒരുപാട് വലിയ ഒരു perception ഉണ്ട്. അതായത് നാഗാർജുനൻ എപ്പോഴും പറയുന്നത്, എനിക്ക് പ്രതിജ്ഞ ഒന്നുമില്ല, എനിക്ക് പൂർവ്വപക്ഷം ഇല്ല, ഞാൻ പറയുന്നതിനെ എല്ലാം നിങ്ങൾ നിഷേധിച്ചോളൂ. പക്ഷേ ചിന്തിക്കണം, നിഷേധിക്കുമ്പോഴും ചിന്തിക്കണം. നിഷേധിച്ചു കഴിഞ്ഞാൽ എന്താ പിന്നെ ബാക്കിയുള്ളത്. അതും കൂടെ ചിന്തിക്കണം. ഇതാണ് നാഗാർജുനനന്റെ ചിന്ത.

അപ്പോൾ സർവ്വം ശൂന്യം എന്നുള്ളതു തന്നെ ഒരു പ്രതിജ്ഞയാണ്. ആ പ്രതിജ്ഞയ്ക്കും അടിസ്ഥാനമൊന്നുമില്ല. വളരെ interesting teaching. സർവ്വം ശൂന്യമെന്നുള്ളതാണ് Fundamental teaching. അതിനെ നിങ്ങൾ refute ചെയ്തോളൂ. ആ refutation കൊണ്ടും കുഴപ്പം ഒന്നുമില്ല. ആ refutation only proves what I said. സർവ്വം ശൂന്യമാണെന്ന് ഞാൻ പറഞ്ഞതിന്, നിങ്ങൾ സർവ്വം ശൂന്യമാണെന്നുള്ളത് ശൂന്യമാണെന്ന് പറഞ്ഞു കഴിയുമ്പോഴേ സർവ്വം ശൂന്യമാകുകയുള്ളു. അപ്പോൾ സർവ്വം ശൂന്യം തന്നെയാണ്. സർവ്വം ശൂന്യമാണെന്നുള്ളതു ശൂന്യമാണെങ്കിൽ സർവ്വം ശൂന്യം തന്നെയാ. പിന്നെ അല്ലാഞ്ഞത്, പിന്നെ എന്താണ് ഉള്ളത്. ഒന്നുമില്ല. അല്ലെങ്കിൽ സർവ്വം ശൂന്യമെന്നുള്ള statement ശൂന്യമല്ല എന്നു വരും. അത് ശൂന്യമല്ലെങ്കിൽ, സർവ്വം ശൂന്യമെന്നുള്ളത് തെറ്റല്ലേ. ഇതാണ് നാഗാർജുനന്റെ, എതിരാളിയുടെ argument-നെ ഉപയോഗിച്ച് സ്വന്തം point തെളിയിക്കുന്ന രീതി.

എതിരാളി പറയുന്നത് സർവ്വം ശൂന്യം എന്നു പറഞ്ഞാൽ സർവ്വം ശൂന്യമെന്നു പറയുന്ന statement-ഉം ശൂന്യമായത് കൊണ്ട്, ആ statement-ന് validity ഇല്ല എന്നാണ്. പ്രതിപക്ഷത്തിന്റെ argument. ആ argument എടുത്തുംകൊണ്ട് നാഗാർജുനൻ പറയുന്നു, അല്ല നിങ്ങൾ അതു പറയേണ്ട ആവശ്യമൊന്നുമില്ലല്ലോ. സർവ്വം ശൂന്യമെന്നുള്ളതും കൂടെ ശൂന്യമല്ലെങ്കിൽ ഞാൻ സർവ്വം ശൂന്യമെന്ന് പറഞ്ഞത് പരസ്പര

വിരുദ്ധം ആകുകയില്ലേ. അതുകൊണ്ട് സർവ്വം ശൂന്യമാണ്. തിരിച്ച് അവിടെത്തന്നെ വന്നു. നിങ്ങൾ എന്തു refute ചെയ്താലും സർവ്വം ശൂന്യം, സർവ്വം ശൂന്യമെന്നുള്ള വാദമുൾപ്പെടെ സർവ്വം ശൂന്യം. ഇത് ഒരു പ്രധാനപ്പെട്ട നാഗാർജുനന്റെ point of view ആണ്. അതായത് യാഥാർത്ഥ്യത്തെപ്പറ്റി conceptual ആയിട്ട് യാതൊന്നും പറയുവാൻ മനുഷ്യനെക്കൊണ്ട് സാധ്യമല്ല. That is a very important thing.

ഒരു argument കൂടെ കാണിക്കാം. sample-ന് വേണ്ടി. പ്രതിഷേധാ എന്നു പറഞ്ഞാൽ എന്താ അർത്ഥം? പ്രതിഷേധ എന്നു പറഞ്ഞാൽ protest എന്നാണ് നമ്മൾ മനസ്സിലാക്കിയിരിക്കുന്നത്. അല്ല, negation എന്നാണ് നമ്മുടെ classical doctrine -ൽ. "പ്രതിജ്ഞ" എന്നു പറഞ്ഞാലാണ് proposition. ഒരു statement. ആ പ്രതിജ്ഞയുടെ നിഷേധം പ്രതിഷേധം. പ്രതിജ്ഞ, പ്രതിഷേധം. പ്രതിജ്ഞാ is making an affirmation. അതിന്റെ opposite negation of that statement is പ്രതിഷേധം. അപ്പോൾ നാഗാർജുനന്റെ ഒരു ചെറിയ ശ്ലോകം, രണ്ടു വരി കാണുക:

നസ്വതോ നാഭി വരതോ ന ദ്വാഭ്യാം നാഭി അഹേതുതഃ
ഉത്പന്ന ജാതു വിദ്യന്തേ ഭവഃ വചന കേമനാ.

എന്നു പറഞ്ഞാൽ നസ്വതോ, അതിൽ നിന്നു തന്നെയല്ല, നാഭി പരതോ മറ്റൊന്നിൽ നിന്നുമല്ല, ന ദ്വാഭ്യാം രണ്ടിൽ നിന്നും കൂടെയല്ല, നാഭി അഹേതുത കാരണമില്ലാതെയുമല്ല, Neither its own self, Nor from something else, Nor from both, Nor without a cause.

But all existence, Neither come in to being, Nor go out of being. ഒരെണ്ണവും ഇങ്ങനെ ഉണ്ടാകുന്നില്ല. വരുന്നില്ല. ഇല്ലാതായിപ്പോകുന്നില്ല, ഒന്നു മറ്റൊന്നായി തീരുന്നതേയുള്ളു. അപ്പോൾ അതിൽനിന്നും ശത്രുവിന്റെ adversary വാദമിതാണ്.

"സർവ്വേശാം ഭാവാനാം, സർവ്വത്ര അവിദ്യതേ,
സ്വഭാവശ്ച്യത്, ദ്വത് വചനം അസ്വഭാവം."

ന നിവർത്തൈതും സ്വഭാവമലം എന്നു പറഞ്ഞാൽ, എല്ലാറ്റിനും അതായത് അസ്തിത്വമുള്ളതായി സർവ്വത്രയുള്ള എല്ലാറ്റിനും അസ്തിത്വമില്ല എന്നു പറഞ്ഞാൽ, അങ്ങനെയില്ല എന്നു പറയുന്ന ആ വാദത്തിനും അസ്തിത്വമില്ല. അതുകൊണ്ട് ആ വാദത്തിന് അസ്തിത്വത്തെ നിഷേധിക്കുവാൻ സാധ്യമല്ല. ഇതാണ് പ്രതിപക്ഷം. നാഗാർജുനന്റെ എതിരാളിയുടെ വാദമിതാണ്. അതിന് നാഗാർജുനന്റെ മറുപടി.

'ഹേതു പ്രത്യയ സാമഗ്രിയാം ചവുതക് ചാഭി ദ്വജോ
നയതി നാനു ശൂന്യത്വം സിദ്ധം ഭാവാനാം ആസ്വഭാവദ്ധ്വ."

If my statement is existing in a cause and the conditions of it, or independently of cause and condition then the sunyata of my statement is also evident. So nothing has swabhava. Everything is sunya. ഇത് കടുത്ത argument ആണ്. നമ്മുടെ മാർപാപ്പാ (ജോൺ പോൾ രണ്ടാമൻ) പറഞ്ഞു, ഇങ്ങനെ ഏഷ്യാക്കാർക്ക് ചിന്തിക്കുവാൻ കഴിവില്ല എന്ന്. എന്തൊരു ഭയ ങ്കരമാണ്. ഇതു വല്ലതും വായിച്ചിട്ടുണ്ടെങ്കിൽ അങ്ങനെ വല്ലതും ഒരു മനുഷ്യനെക്കൊണ്ട് പറയുവാൻ ഒക്കുമോ. എന്ത് abstraction -ന്റെ അങ്ങേയറ്റത്തെ beautiful ആയിട്ട് ഓരോന്ന് ഖണ്ഡിക്കുകയാണ്.

അപ്പോൾ നാഗാർജുനൻ പറയുന്നത് ഒന്നിനും അതിന്റേതായ സ്വഭാ വമില്ല. ഈ രൂപമൊക്കെ ഇങ്ങനെ കാണുന്നതൊന്നും ഇതിന്റെ സ്വഭാവ മൊന്നുമല്ല. അത് ultimate -ഉം അല്ല. കുറച്ച് സമയത്തേക്ക് നമ്മുടെ mind ഉള്ളതുകൊണ്ട് ഇതിങ്ങനെ കാണുന്നെന്നേയുള്ളൂ എന്നുള്ളതാണ് നാഗാർജുനൻ പറയുന്നത്. അപ്പോൾ existence -ന് ഒരു അസ്തിത്വമു ണ്ടെന്ന് പറയുന്നവയ്ക്ക് ഒന്നുംതന്നെ സ്വഭാവമില്ല. അവയെല്ലാം ചില പ്രത്യേക സാഹചര്യങ്ങളിൽ ഉൽഭവിക്കുന്നവയാണ്. ഒരു point കൂടെ പറഞ്ഞിട്ട് അവസാനിപ്പിക്കാം. നാഗാർജുനന്റെ most abstract argument ഇപ്പോൾ നിങ്ങൾ കേട്ടു. നിങ്ങൾ grasp ചെയ്തോ എന്ന് എനിക്ക് അറി യുവാൻ പാടില്ല. രണ്ടാമത് ഒരു argument കൂടെ ഇന്നത്തെ ഫിലോസ ഫിക്ക് തൊടുവാൻ പറ്റാത്ത ഒരു argument, അത് ഇതാണ്. അതായത് നമ്മുടെ Indian system -ത്തിലെല്ലാം ഈ പ്രമാണവിചാരം ഉണ്ട്, പ്രത്യക്ഷം, അനുമാനം, ആഗമം, അല്ലെങ്കിൽ പ്രത്യക്ഷം അനുമാനം മാത്രം. ഇതുകൊണ്ട് എല്ലാ അറിവിനെയും അളക്കണം. അളവുകോലു ണ്ടെങ്കിലേ അളക്കുവാൻ ഒക്കുകയുള്ളൂ. അളന്നെങ്കിലേ വിശ്വാസ്യമാകൂ എന്നുള്ള തത്വമാണ് ഉള്ളത്. Epistemology എന്നു പറയുന്ന സാധനമ താണ്. നമ്മുടെ പാരമ്പര്യത്തിൽ പ്രമാണവിചാരം എന്നു പറയും. അതി നെക്കുറിച്ച് നാഗാർജുനൻ പറയുന്നതെന്താണ്?

യതിജ പ്രമാണസ്ത്യേ കേശാം തേശാം....

അതായത് ഇങ്ങനെ ഒരു പ്രമാണം, ഇങ്ങനെ ഒരു പ്രമാണം എന്നും പറഞ്ഞാണ് നിങ്ങൾ സത്യങ്ങളെയെല്ലാം സ്ഥാപിക്കുന്നതെങ്കിൽ നിങ്ങ ളുടെ ഈ പ്രമാണങ്ങളെ സ്ഥാപിക്കുന്ന തത്വം ഏതാണ്? എന്ത് beautiful ആണെന്നറിയാമോ? ഇന്നുവരെ ഫിലോസഫിക്ക് ഒന്നും ചെയ്യുവാൻ ഒക്കു കയില്ല. ഈ ശതാബ്ദത്തിൽ ആരാണ്ടൊക്കെ അതു raise ചെയ്തു. അതിനു മുമ്പ് പാശ്ചാത്യർക്ക് ഇത് തലയിൽ കൂടെ പോയിട്ടില്ലായിരുന്നു. ഭയങ്കരമായ ഒരു argument ആണ്. അതായത് നിങ്ങൾ എന്തു പ്രമാണം വെച്ച് നിങ്ങളുടെ ജ്ഞാനം സ്ഥാപിച്ചാലും അത് validation criteria ഉപ യോഗിച്ചാണ്. ആ validation criteria -യേ validate ചെയ്യുന്നത് അതുകൊണ്ട്

ആയിരിക്കുകയില്ലല്ലോ. നിങ്ങൾക്ക് ഒരു പ്രമാണം ഉണ്ടെങ്കിൽ ആ പ്രമാണത്തിന് പ്രമാണമായിരിക്കുന്നതേതാണ്. അപ്പോൾ വേറെ പ്രമാണം വേണ്ടിവരും. ആ പ്രമാണം വരുമ്പോൾ ആ പ്രമാണത്തിന് പ്രമാണം എന്താണ് എന്ന് ചോദിക്കേണ്ടി വരും. അപ്പോൾ അനന്തമായിട്ട് (Infinite) ആയിട്ട് അത് അങ്ങ് നീണ്ടുപോകും. അല്ലാതെ ഈ പ്രമാണ വിചാരം കൊണ്ടുമാത്രം സത്യത്തെ വെളിപ്പെടുത്താമെന്ന്, ഫിലോസഫി സ്ഥാപിക്കാമെന്നോ വിചാരിക്കണ്ടാ എന്നുള്ളതാണ് നാഗാർജുനൻ പറയുന്നത്.

നിങ്ങൾ ഫിലോസഫി പഠിക്കുന്നത് അത് പഠിക്കുവാൻ വേണ്ടിയാണ്. ഫിലോസഫി കൊണ്ട് വലുതായൊന്നും സ്ഥാപിക്കുവാൻ ഒക്കുകയില്ല എന്ന് മനസ്സിലാക്കുവാൻ വേണ്ടിയാണ്. ആരെങ്കിലും നിങ്ങളെ ഫിലോസഫി കൊണ്ട് കളിപ്പിക്കുവാൻ ശ്രമിച്ചാൽ ആ പറയുന്ന ഫിലോസഫിയിലും മുഴുവനും കളിപ്പിക്കൽ ഉണ്ട് എന്ന് പറഞ്ഞേച്ചാൽ മതി. അതിനുള്ള philosophical knowledge ആണ് നമുക്ക് വേണ്ടത്. അല്ലാതെ എനിക്കിപ്പോൾ നാഗാർജുനന്റേതിൽ നിന്ന് ഒരു ഫിലോസഫി കിട്ടി, അതുകൊണ്ട് ഞാൻ നടക്കാൻ പോകുകയാണ് എന്ന് പറഞ്ഞാൽ അബദ്ധമാണ്. അതല്ല നാഗാർജുനന്റെ ഉദ്ദേശ്യം. നമ്മൾ നമ്മുടെ ബുദ്ധിശക്തി കൊണ്ട് reality-യെ പിടിച്ചെടുക്കാമെന്നുള്ള അഹങ്കാരമുണ്ടല്ലോ, അത് സാധ്യമല്ല എന്ന് ബോധ്യമായെങ്കിലേ മനുഷ്യന് താഴ്മ ഉണ്ടാകൂ. ഇത് പാശ്ചാത്യരോട് പറഞ്ഞാൽ ഇപ്പോഴും സമ്മതിക്കുകയില്ല. അവർ ഇപ്പോഴും ഞങ്ങളുടെ ബുദ്ധിശക്തികൊണ്ട് Reality-യെ കീഴ്പ്പെടുത്തി അതിനെ സ്വാധീനമാക്കുമെന്നാണ് പറയുന്നത്. അങ്ങനെയല്ല reality-യുടെ മുമ്പിൽ ഒന്ന് നിന്നൊന്ന് തല കുനിച്ച് കൊടുക്കാമെങ്കിൽ നിങ്ങൾക്ക് പല കാര്യങ്ങളും മനസ്സിലാകുമെന്ന് പറഞ്ഞാൽ പാശ്ചാത്യർ സമ്മതിക്കുകയില്ല. അവർ പറയും, നമ്മുടെ ബുദ്ധികൊണ്ട് എല്ലാം പിടിച്ചെടുക്കാം എന്ന്. അത് സാധ്യമല്ല എന്നുള്ളതാണ് Buddhist Philosophy -യുടെ വലിയ Contribution.



ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി
തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിലെ കുട്ടികളോടൊപ്പം

# 3

# പുതിയ മാനവികത

"പുതിയ മാനവികത" എന്റെ കേന്ദ്രിക ആശയമാണെന്ന് പറയാം. പക്ഷേ അത് "മോഡേൺ ഹുമാനിറ്റി" എന്ന് വിവക്ഷിക്കാതെ "ന്യൂ ഹുമാനിറ്റി" എന്ന് തന്നെ പറഞ്ഞെങ്കിലേ ഒക്കൂ. പുതിയതിനുവേണ്ടി പഴയതിനെയെല്ലാം നിരാകരിയ്ക്കുന്ന "ഫാഷണബിൾ മോഡേണിറ്റി"യെപ്പറ്റി എനിയ്ക്ക് വലിയ അഭിപ്രായം പണ്ടേ ഇല്ല. "മോഡേൺ" എന്ന പദം ഫാഷൻ എന്നർത്ഥമുള്ള "മോഡ്" (Mode) അല്ലെങ്കിൽ ലത്തീനിലെ "മോഡോ" (Modo) യിൽ നിന്നുളവായതാണ്.

"മോഡേൺ" എന്ന പാശ്ചാത്യപ്രയോഗത്തിന്റെ സാഹിത്യത്തിലും ദർശനത്തിലുമുള്ള മറ്റൊരർത്ഥം പാരമ്പര്യത്തേയോ മതസിദ്ധാന്തത്തേയോ ആദ്ധ്യാത്മിക വെളിപ്പാടിനെയോ ആശ്രയിക്കാതെ, സ്വതന്ത്രമായ മനുഷ്യമസ്തിഷ്ക്കത്തിൽ നിന്നുമാത്രം ഉല്പാദിതമാകുന്നത് എന്നാണ്. അത്തരി മോഡേണിറ്റിയാണ് ഇന്ന് ദാർശനികമായ അടിസ്ഥാനമില്ലാതെ കുഴഞ്ഞുകിടക്കുന്നത്.

ആധുനികതയോട് പൊതുവേ എനിക്ക് ബഹുമാനമാണുള്ളത്. ആധുനികത അഥവാ അനുകാലികത്വം മനുഷ്യന്റെ ചിന്തയിൽ എപ്പോഴും ഉയിർന്നു നില്ക്കുകതന്നെ വേണം. പക്ഷേ ഇന്ന് കാലഹരണപ്പെട്ടുകൊണ്ടിരിക്കുന്ന പാശ്ചാത്യ "മോഡേണിറ്റി"യും ആധുനികതയും ഒന്നാണെന്നോ ഒരുകാലത്ത് ഒന്നായിരുന്നെന്നോ എനിയ്ക്ക് വിചാരമില്ല. പാശ്ചാത്യ ആധുനികതയുടെ പ്രധാന പ്രശ്നങ്ങൾ രണ്ടാണ്. ഒന്ന് ആധുനികതയെ പ്രാചീനത്തിൽനിന്നും പാരമ്പര്യത്തിൽ ഒറ്റപ്പെടുത്തി അതിനെ പരമീകരിയ്ക്കുന്നു (absolutizes) എന്നതാണ്. രണ്ടാമത് ആധുനികതയുടെ അളവുകോൽ സ്വതന്ത്രമായി മനുഷ്യമനസ്സിൽ നിന്ന് ഉദിയ്ക്കുന്നതായി കരുതുന്ന "വിധിവിധേയ യുക്തി" (critical rationality) എന്നൊന്നായി സങ്കല്പിക്കുന്നതാണ്.

മനുഷ്യൻ സ്വതന്ത്രനാകണമെങ്കിൽ എല്ലാ കീഴ്പ്പെടലുകളേയും വലിച്ചെറിഞ്ഞ് സ്വന്ത യുക്തിയിലും, സ്വന്തം ശാസ്ത്രസാങ്കേതിക ജ്ഞാനത്തിലും മാത്രം ആശ്രയിച്ച് ജീവിക്കാൻ പഠിയ്ക്കണമെന്നാണ് വിവക്ഷ. അതിന് സാമ്പത്തികമായിപ്പോലും മറ്റാരെയും ആശ്രയിയ്ക്കാതെ കഴിയാൻ സാധിക്കുന്ന സ്വകാര്യ സ്വത്തുടമയായി മനുഷ്യവ്യക്തി തീരണം

---

(*ദാർശനികന്റെ വിചാരലോകം* (കറന്റ് ബുക്സ്, കോട്ടയം, 1994) എന്ന ഗ്രന്ഥത്തിന് മുഖവുരയായി ചേർക്കാനായി എഴുതി നൽകിയ ലേഖനം.)

എന്നും. ധനികന്റെ വീട്ടിൽ കുട്ടികളെ പഠിപ്പിയ്ക്കാൻ വേണ്ടി, വീട്ടുകാർ കൊടുക്കുന്ന ഭക്ഷണം കഴിച്ച് ജീവിക്കുന്ന ഒരു പ്രൈവറ്റ് ട്യൂട്ടർ പോലും സ്വതന്ത്രനല്ല എന്നായിരുന്നല്ലോ വിധിവിധേയയുക്തിയുടെ സ്രഷ്ടാക്കളിൽ പ്രമുഖനായ ഇമ്മാനുവേൽ കാന്റിന്റെ അഭിപ്രായം. സാമ്പത്തിക സ്വാതന്ത്ര്യത്തിന്മേൽ മാത്രമേ മാനസിക സ്വാതന്ത്ര്യത്തിന് നിലനില്ക്കാൻ സാധിക്കൂ എന്ന ഈ ചിന്ത മാർക്സിസത്തിൽ കൂടെ മഹാത്മാ ഗാന്ധിയെപ്പോലും സ്വാധീനിച്ചു. ഈ ചിന്തയ്ക്ക് ഒരർത്ഥവുമില്ലെന്നല്ല എന്റെ വാദം. "അതിമാനസിക സ്വാതന്ത്ര്യ"മാണ് മനുഷ്യന് ഏറ്റവും അഭികാമ്യമെന്നും അതിലേയ്ക്ക് പ്രവേശിക്കാൻ സഹായിക്കാത്ത ബൂർഷ്വാസ്വാതന്ത്ര്യത്തിനും വിധിവിധേയയുക്തിക്കും വളരെ പരിമിതമായ പ്രസക്തിയേ ഉള്ളൂ എന്നുമുള്ള എന്റെ ആശയം തെറ്റിദ്ധരിക്കുവാനും ആക്ഷേപിക്കുവാനും വഴികൊടുക്കുന്ന ഒന്നുതന്നെയാണ്. പക്ഷേ പാവപ്പെട്ടവന് ദൈവത്തേക്കാൾ അപ്പമാണ് ആദ്യം ആവശ്യം എന്നുള്ള ഗാന്ധിയൻ സിദ്ധാന്തം എനിക്ക് സ്വീകാര്യമല്ല. ജൈനപാരമ്പര്യത്തിലും ബുദ്ധപാരമ്പര്യത്തിലും ഹൈന്ദവപാരമ്പര്യത്തിൽ പൊതുവേയും അതീതസ്വാതന്ത്ര്യം, അഥവാ പരാവിദ്യ യുക്തിയ്ക്കതീതവും സാമ്പത്തിക സ്വാതന്ത്ര്യത്തെ ആശ്രയിക്കേണ്ടയാവശ്യമില്ലാത്തതുമാണെന്നാണ് വിവക്ഷ. ഒരു ബുദ്ധഭിക്ഷുവിനോ, ജൈനതീർത്ഥാങ്കരനോ, ഹൈന്ദവ സാധുവിനോ, മറ്റുള്ളവരെ ആശ്രയിച്ച് ഭിക്ഷതേടിനടക്കുന്നത് ആദ്ധ്യാത്മസിദ്ധിയ്ക്ക് പ്രതിബന്ധമോ സ്വാതന്ത്ര്യത്തിന് ഹാനികരമോ അല്ലെന്ന് മാത്രമല്ല അങ്ങിനെയുള്ള ഭിക്ഷാടനംകൊണ്ടുള്ള സാമ്പത്തിക പരാശ്രയം യഥാർത്ഥ സ്വാതന്ത്ര്യത്തിലേക്ക് വഴിനടത്തുന്നു. ബുദ്ധിയുടെ സാമാന്യയുക്തിയുക്തതയെ കടന്നുചെന്ന് സംയഗ് സംബോധിയുടെ ദ്വന്ദാതീതമായ പ്രജ്ഞാപരാമിത ബോധത്തിൽ പ്രവേശിക്കുമ്പോഴേ മനുഷ്യൻ സ്വതന്ത്രനാകുന്നുള്ളു എന്നാണ് ഭാരതീയപാരമ്പര്യം എന്നെ പഠിപ്പിക്കുന്നത്.

അതുകൊണ്ട് പാശ്ചാത്യ ആധുനികത, പാരമ്പര്യത്തെയും മതപ്രദ്യോതനത്തെയും നിസ്സാരമായും അനാവശ്യമായും തള്ളിക്കൊണ്ട് മനുഷ്യയുക്തിയിലും സാമ്പത്തിക പരാധീനതയില്ലായ്മയിലും അധിഷ്ഠിതമായ ഒരു മനുഷ്യസ്വാതന്ത്ര്യത്തെ വിഭാവനം ചെയ്യുന്നത് കടുത്ത തെറ്റാണെന്നു തന്നെയാണ് എന്റെ ഉറച്ച അഭിപ്രായം.

പുതിയ മാനവികത വിധിവിധേയയുക്തിയിൽ അധിഷ്ഠിതമായ, ആദ്ധ്യാത്മിക പ്രദ്യോതനത്തെയും പാരമ്പര്യത്തെ മുഴുവൻതന്നെയും നിഷേധിച്ചു നിരാകരിക്കുന്ന വ്യാജാധുനികതയെ നിഷേധിക്കുന്നു. ഒരു അബദ്ധസ്വാതന്ത്ര്യത്തെ ലക്ഷ്യമാക്കി ഇരുനൂറിലധികം വർഷങ്ങളായി മുമ്പോട്ട് പൊയ്ക്കൊണ്ടിരിക്കുന്ന ഈ വ്യാജാധുനികത അബദ്ധത്തിൽ നിന്ന് ആരംഭിച്ച് പരമാബദ്ധത്തിൽ ചെന്ന് നില്ക്കുന്നു.

ഒരു സംഘം ഫ്രഞ്ച്, ജർമ്മൻ ചിന്തകരാണ് വിധിവിധേയയുക്തിയും മോഡേണിറ്റിയും ഒക്കെ യുക്തിവിരോധമാണെന്ന് അടുത്തകാലത്ത് വാദിക്കാൻ തുടങ്ങിയത്. ഫൂക്കോയും (Foucault), റോലൻഡ് ബാർത്തും (Roland Barthes), ലേവി സ്ട്രൗസും (Lave Straws) ഒക്കെ വിധിവിധേയ യുക്തിയുടെ വിമർശകരിൽപ്പെടുമെങ്കിലും ജാക് ഡെറീഡായാണ് നിസ്സംഘടന വാദം (Jacques Derrida-Deconstructionism) ഒരു പ്രത്യയശാസ്ത്രമായിത്തന്നെ അവതരിപ്പിയ്ക്കാൻ തുടങ്ങിയത്. ദാർശനികരുടെയിടയിൽ അമേരിക്കയിലെ റിച്ചേർഡ് റോർട്ടിയെ (Richard Rorty) യെപ്പോലുള്ള ചിന്തകർ ഈ നിസ്സംഘടന സ്വഭാവമുള്ള ലേഖനങ്ങൾ ഇറക്കിയിട്ടുണ്ടെങ്കിലും അതിന്റെ പശ്ചാത്തലം ഫ്രഞ്ചുകാരുടേതിൽ നിന്ന് കുറെയൊക്കെ വ്യത്യസ്തമാണ്. എന്നാൽ ദാർശനികരുടെ ഇടയിലുള്ളതിനേക്കാൾ കൂടുതലായി പാശ്ചാത്യരാജ്യങ്ങളിലെ സാഹിത്യകാരന്മാരുടെയിടയിലാണ് ഈ നിസ്സംഘടനപ്രസ്ഥാനത്തിന് മുൻതൂക്കം കുറിച്ചുകൊണ്ടുള്ള സാഹിത്യകൃതികളും ഉപന്യാസരചനകളും ഉണ്ടായിക്കൊണ്ടിരിക്കുന്നത്.

ഇത് തികച്ചും സ്വാഭാവികമാണ്. വ്യവസ്ഥിതിയുള്ള (Systematic) വിധിവിധേയ യുക്തിയിൽ അധിഷ്ഠിതമായ ഒരു ദർശനശാസ്ത്രം സാധ്യമേ അല്ലെന്ന് ഇന്ന് പാശ്ചാത്യചിന്തയ്ക്കുതന്നെ ബോദ്ധ്യം വന്നിരിക്കുകയാണ്. അതുകൊണ്ടാണവർ ശാസ്ത്രം പോലും പ്രത്യയവ്യവസ്ഥിതിയിൽ അധിഷ്ഠിതമല്ലാത്ത ഒരു പ്രായോഗിക ഉപകരണം മാത്രമാണെന്ന് വിവക്ഷിക്കുകയും ശാസ്ത്രത്തിന്റെ പഴയ നിദാനമായിരുന്ന അചിന്തിത വസ്തുവാദ (naive realism) ത്തെ പരിത്യജിച്ച് പുതിയ ഒരു സംഘടക വസ്തുവാദം (constructive realism) കൊണ്ട് ശാസ്ത്രത്തിന്റെ പ്രത്യയവ്യവസ്ഥിതിയിൽ (theorectical-systematic basis) ഉള്ള ദയനീയമായ ബലഹീനതയെ മറച്ചുവയ്ക്കാൻ ശ്രമിക്കുകയും ചെയ്യുന്നത്.

ഈ പുതിയ സംഘടക വസ്തുവാദം കുറെ മാസങ്ങൾക്കു മുമ്പ് (മാർച്ച് 9–16, 1994) ഓസ്ട്രിയയിൽ നിന്നും ജർമ്മനിയിൽ നിന്നും അമേരിക്കയിൽ നിന്നും വന്ന ചില ശാസ്ത്ര ദാർശനികർ ഡൽഹി സർവ്വകലാശാലയിലെ സെമിനാറിൽക്കൂടി നമ്മുടെ ദാർശനികരെ പഠിപ്പിയ്ക്കുവാൻ ഒരു ഉഗ്രശ്രമം നടത്തി. പക്ഷേ നമ്മുടെ ദാർശനികരിൽ വിവരമുള്ളവർ പൊതുവേ അത് നിരാകരിയ്ക്കയാണുണ്ടായത്. എന്നാൽ വിശകലന ദർശന മാത്രവക്താക്കളായ ഏതാനും ഭാരതീയ ദാർശനികരും സാഹിത്യകാരന്മാരും പാശ്ചാത്യ രാജ്യത്തുനിന്നും വരുന്ന ഏത് പുതിയ ആശയങ്ങളെയും മനസ്സിലാക്കാതെതന്നെ സ്വീകരിച്ചവതരിപ്പാൻ വെമ്പൽകൊള്ളുന്നവരാണ്.

സംഘടകവസ്തുവാദത്തിന്റെ പ്രമുഖ വക്താക്കളിലൊരാളായ പ്രൊഫസർ ഫ്റിറ്റ്സ് വാൽനർ (Prof. Fritz G Wallner, Vienna University) അവതരി

പ്പിച്ച പ്രബന്ധത്തിന്റെ സമാഹാരത്തിൽ നിന്ന് രണ്ടുമൂന്ന് വാചകങ്ങൾ ഇവിടെ എടുത്ത് ചേർക്കട്ടെ.

"1.1 അസ്തിത്വത്തിലുള്ള ഒരു ദത്തമായ യാഥാർത്ഥ്യത്തെ വിവരിയ്ക്കുകയല്ല ശാസ്ത്രം ചെയ്യുന്നത്. പ്രത്യുത ഒരു പുതിയ യാഥാർത്ഥ്യത്തെ സൃഷ്ടിക്കുകയത്രെ.

1.2 അതുകൊണ്ട് ശാസ്ത്രം എന്ന് പറയുന്നത് പരസ്പരൈക്യമുള്ള ഒരു ദത്തയാഥാർത്ഥ്യത്തെയല്ല കുറിയ്ക്കുന്നത് (Science does not refer to a unity of given reality); പ്രത്യുത മനുഷ്യനിർമ്മിതങ്ങളായ ബഹുവിധ യാഥാർത്ഥ്യങ്ങളെ അല്ലെങ്കിൽ ഉപലോകങ്ങളെയാണ് (but refers to a multitude of constructed realities or micro-worlds).

1.3 ഈ ഉപലോകങ്ങൾ മനുഷ്യബുദ്ധിയുടെ സൃഷ്ടികളാണ്.... അവയെ ജ്ഞാനമായി കരുതിക്കൂടാ."

സ്വന്തഭാഷയിൽ പറഞ്ഞാൽ പാശ്ചാത്യചിന്തയുടെ വ്യവസ്ഥിതനിദാനമെന്ന് പലരും കരുതിയിരുന്ന ആധുനിക ശാസ്ത്ര (Modern Science) ത്തിന് ദാർശനികമായ അടിസ്ഥാനമൊന്നുമില്ല. അത് വസ്തുനിഷ്ഠമോ (objective) തെളിയിക്കപ്പെട്ടതോ (proved) അല്ലെന്ന് മാത്രമല്ല, ശാസ്ത്രത്തിന്റെ കണ്ടുപിടിത്തങ്ങൾ യാഥാർത്ഥ്യത്തെ (Reality) ക്കുറിച്ചുള്ള ജ്ഞാനം (knowledge) പോലുമല്ല. പ്രായോഗിക ലക്ഷ്യങ്ങൾ പ്രാപിക്കുന്നതിനുള്ള മനുഷ്യബുദ്ധിയുടെ ഒരു സൃഷ്ടി മാത്രമാണ്. ശാസ്ത്രീയ യാഥാർത്ഥ്യമെന്നു പറയുന്നത് ബുദ്ധിയുടെ സർഗ്ഗശക്തിയിൽ നിന്നുളവാകുന്ന ഒന്നുമാത്രം.

ഞാൻ മനസ്സിലാക്കിയിടത്തോളം പടിഞ്ഞാറുനിന്നുവന്ന പല പണ്ഡിതന്മാരും തുറന്നുപറഞ്ഞത് ഇതാണ്. ഇന്നലെവരെ ശാസ്ത്രമായിരുന്നു യൂറോപ്യൻ സംസ്ക്കാരത്തിന്റെ അടിസ്ഥാനം. അതിന്റെ പേരിലാണ് മറ്റെല്ലാ ജ്ഞാനത്തെയും നിഷ്കാസനം ചെയ്ത് യൂറോപ്യൻ സംസ്ക്കാരം ലോകംമുഴുവൻ സ്വീകരിച്ചുകൊള്ളണമെന്ന് വാദിച്ചത്. ശാസ്ത്രം യഥാർത്ഥ ജ്ഞാനമാണെന്നുള്ള അവകാശവാദത്തിന് ഇന്ന് ദാർശനികമായ അടിസ്ഥാനമില്ല. പക്ഷേ അതുകൊണ്ട് നിങ്ങൾ യൂറോപ്യൻ സംസ്ക്കാരത്തെ നിരാകരിക്കാനൊരുമ്പെടരുത്. പല പ്രയോജനങ്ങളുമുള്ള ഒരു മനുഷ്യനിർമ്മിത യാഥാർത്ഥ്യമാണ് ശാസ്ത്രം. അതിന് ദാർശനിക അടിസ്ഥാനമില്ലെന്ന് വെച്ച് അതിൽ അധിഷ്ഠിതമായ യൂറോപ്യൻ സംസ്ക്കാരത്തെ ആരും നിരാകരിയ്ക്കരുത്. ശാസ്ത്രത്തിന്റെ ദാർശനിക അടിസ്ഥാനത്തെപ്പറ്റിയുള്ള ചർച്ചയൊക്കെ നിർത്തിവച്ചിട്ട് അതിന്റെ പ്രായോഗിക പ്രയോജനങ്ങളെ മാത്രം കണക്കിലെടുത്ത് യൂറോപ്യൻ സംസ്ക്കാരത്തിൽ തന്നെ ഉറച്ചു നിന്നുകൊള്ളൂ. ഇതാണവർ പറയുന്നതായി ഞാൻ കേൾക്കുന്നത്.

ഞാൻ പറയുന്നത് ഈ ദാർശനിക അടിസ്ഥാനത്തെപ്പറ്റിയുള്ള ചർച്ച നിർത്തിവെയ്ക്കാൻ എനിക്ക് സാദ്ധ്യമല്ല. ഭാരതീയ സംസ്ക്കാരത്തിന്റെയും ചൈനീസ് സംസ്ക്കാരത്തിന്റെയും മറ്റു പല സംസ്ക്കാരങ്ങളുടെയും ദാർശനികാടിസ്ഥാനങ്ങൾ കൂടെ നാം പഠിക്കണം. ഏതെങ്കിലും ഒന്നിന് അനിഷേദ്ധ്യമായ ദാർശനിക അടിസ്ഥാനമുണ്ടെന്ന് വരികയില്ല. ഭാരതീയ സംസ്ക്കാരത്തിന്റെയും ചൈനാ സംസ്ക്കാരത്തിന്റെയും അടിസ്ഥാനങ്ങളും "ശാസ്ത്രീയ"മായി തെളിയിയ്ക്കാവുന്നവയൊന്നുമല്ല.

പക്ഷേ അവയെ ഒന്നും പരിശോധിയ്ക്കാതെ തന്നെ പ്രായോഗിക പ്രയോജനമുള്ള പാശ്ചാത്യ ശാസ്ത്രീയതയുടെ അടിസ്ഥാനത്തിൽ എല്ലാവരും ജീവിച്ചുകൊള്ളണം എന്ന വാദമാണ് എന്നെ വളരെയധികം കുപിതനാക്കുന്നത്. എല്ലാം പരിശോധിച്ചിട്ടേ, എല്ലാറ്റിലുമുള്ള പ്രധാന നന്മകളെയെല്ലാം ഉൾക്കൊള്ളുന്ന ഒരു ദർശനം നമുക്ക് തെരഞ്ഞെടുത്ത് സ്വീകരിയ്ക്കാനൊക്കൂ. "മോഡേണിറ്റി"യും വേണം; പക്ഷേ അതിന്റെ ദാർശനിക അടിസ്ഥാനരാഹിത്യത്തെക്കുറിച്ച് മനുഷ്യർ ബോധവാന്മാരാകുകയും വേണം. മറ്റു സംസ്ക്കാരങ്ങൾ കൂടെ പരിശോധിക്കണം. ഇരുനൂറുവർഷം മുമ്പ് ഉടലെടുത്ത പാശ്ചാത്യ ശാസ്ത്രീയതയേക്കാൾ കൂടുതൽ യാഥാർത്ഥ്യബന്ധമുള്ള ഒരു ദർശനസംഹിതയെ നാം സൃഷ്ടിക്കണം. അതിന്റെ അടിസ്ഥാനത്തിൽ പുതിയ സംസ്ക്കാരങ്ങളെ അവിടവിടെ രൂപവൽക്കരിക്കണം. തദ്ദേശീയ വ്യത്യാസങ്ങൾ സംസ്ക്കാരത്തിൽ എപ്പോഴുമുണ്ടാകും. ഭാരതത്തിനകത്തു തന്നെ ഏകരൂപമായ സംസ്ക്കാരം ഉടലെടുത്തുകൊള്ളണമെന്നില്ല.

പക്ഷേ, പാശ്ചാത്യ ശാസ്ത്രീയതയെ മാത്രം അടിസ്ഥാനമാക്കിയുള്ള ഒരു സംസ്ക്കാരം പാശ്ചാത്യരല്ലാത്തവർക്കും ചേരുകയില്ല; പാശ്ചാത്യർക്ക് തന്നെയും ചേരുകയില്ല. അതവരെ നാശത്തിൽ കൊണ്ടുചെന്ന് ചാടിക്കും. അവരും മറ്റു സംസ്ക്കാരങ്ങളെ അവജ്ഞയോടെ വീക്ഷിയ്ക്കാതെ, അവരുടെ യൂറോപ്യൻ സംസ്ക്കാരത്തെ ലോകസംസ്ക്കാരങ്ങളുടെ സഹായത്തോടെ പുനർ രൂപീകരിയ്ക്കണം. ഭാരതത്തിൽ പാശ്ചാത്യസംസ്ക്കാരം പഠിച്ചിട്ടുള്ള ബുദ്ധിജീവികൾ നമ്മുടെ പാരമ്പര്യത്തെയും മറ്റു ലോക പാരമ്പര്യങ്ങളെയും ശ്രദ്ധാപൂർവ്വം പഠിക്കാമെങ്കിൽ, ഒരു പക്ഷേ നമുക്ക് മറ്റുള്ളവരെ സഹായിക്കാനൊത്തേക്കും. സ്വയം തലപൊക്കി നടക്കത്തക്കവിധം ഈ പാശ്ചാത്യ അടിമത്തത്തിൽ നിന്ന് നമ്മുടെ ജനങ്ങളേയും വീണ്ടെടുക്കാൻ സഹായിച്ചേക്കും. ഇതാണ് പുതിയ മാനവികതയായി ഞാൻ കാണുന്നത്.



ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഋഷികേശിൽ 1993 ഡിസംബർ 5–12 തീയതികളിൽ നടന്ന സർവ്വമത സമ്മേളനത്തിൽ സംസാരിക്കുന്നു.

# 4

## നന്മയായ ദൈവം*

ആറുവർഷംമുമ്പ് ഷിംലയിൽ ഇന്ത്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് അഡ്വാൻസ്ഡ് സ്റ്റഡിയിൽ എന്റെ പഠനമുറിയിൽ ഇരുന്നുകൊണ്ട് ഇതുപോലെ ഒരു വിൽപ്പത്രം എഴുതിയപ്പോൾ വേറൊരു ആറു വർഷം കൂടി ജീവനോടിരിക്കുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. ദൈവം നല്ലവനാണ്. അവൻ ആവശ്യപ്പെടുന്നിടത്തോളം കാലം ഈ കണ്ണീർത്താഴ്‌വരയിൽ ഞാൻ ഇനിയും തുടർന്നു ജീവിച്ചേ മതിയാവൂ. ഇപ്പോൾത്തന്നെയോ കുറേ കഴിഞ്ഞോ അവൻ വിളിക്കുന്ന സമയത്തു ഞാൻ പോകണം. ഇപ്പോൾ എനിക്ക് എഴുപത്തൊന്നു വയസ്സുണ്ട്.

വിനീതമായ ഈ സാക്ഷ്യം ഏതെങ്കിലും വിധത്തിൽ, ലോകത്തിൽ എവിടെയെങ്കിലും വച്ചു ഇതു കാണുവാൻ ഇടയാകുന്നവർക്കു ഞാൻ സമർപ്പിക്കുന്നു.

ദൈവം നന്മയാണ്. അവൻ മാത്രമാണു യഥാർത്ഥമായും പൂർണമായും നന്മ. തിന്മയുടെ സങ്കലനം കൂടാതെ നന്മയാണവൻ. അവനിൽ സകല തിന്മയും അന്തർദ്ധാനം ചെയ്യുന്നു. അവനിൽ തിന്മയ്ക്കു യാതൊരു സ്ഥാനവുമില്ല – പ്രകാശത്തിൽ ഇരുട്ടിനു യാതൊരു സ്ഥാനവുമില്ലാത്തതുപോലെതന്നെ. തിന്മ ചെയ്യാൻ അവനു കഴിയുകയില്ല. തിന്മ അവനിൽ നിന്നു വരുന്നില്ല. അവൻ അതിനെ സൃഷ്ടിച്ചില്ല. അവൻ തന്റെ സൃഷ്ടിക്കു സ്വാതന്ത്ര്യം നല്കി; ഒന്നിച്ചുതന്നെ സൃഷ്ടിക്കപ്പെട്ട നന്മയെ നിരാകരിക്കാനുള്ള സ്വാതന്ത്ര്യം, അതുവഴി തിന്മയെ തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യവും. സൃഷ്ടിക്കപ്പെട്ട ഉണ്മയുടെതന്നെ നിഷേധമാണ് തിന്മ. നന്മയെ കൂടാതെ അതിനു തനിയെ നിലനില്പില്ല. സ്വാതന്ത്ര്യത്തിലാണ് തിന്മയുടെ വേര്. പക്ഷേ തിന്മയ്ക്കു തനിയേ നിലനില്ക്കാൻ കഴിവില്ല. നന്മയോടുള്ള സമ്മിശ്രണത്തിലല്ലാതെ തിന്മയ്ക്കു നിലനില്പില്ല. നന്മയ്ക്കു മാത്രമേ സ്ഥിരമായ നിലനില്പുള്ളു. ഉണ്മയും നന്മയും വേർതിരിക്കാനാവില്ല. ഏതെങ്കിലും വ്യക്തിത്വം നന്മയെ നിഷേധിക്കുകയും നിരാകരിക്കുകയും ചെയ്യുമ്പോൾ സ്വന്തം ഉണ്മയെത്തന്നെ നിഷേധിക്കലാണ് അത്. കാരണം, സൃഷ്ടിക്കപ്പെട്ട യഥാർത്ഥ വ്യക്തി, അതിന്റെ സ്രഷ്ടാവിനെപ്പോലെ, നന്മയാണ്.

---

*** മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ വിൽപ്പത്രത്തിന്റെ ആദ്യഭാഗമായ സന്ദേശം.**

“ഈ ദൈവം ആരാണ്, അവനെ എവിടെ കണ്ടെത്താം” എന്നു ചോദിച്ചാൽ, ദൈവത്തെ അറിയാനിടവന്നിട്ടുള്ള മറ്റു മനുഷ്യരെപ്പോലെ എനിക്കും ഇത്രമാത്രമേ പറയാനാവൂ: “നമ്മുടെ ധാരണകളിലൂടെ അവനെ മനസ്സിലാക്കാനോ നമ്മുടെ പദങ്ങൾകൊണ്ട് അവനെ നിർവ്വചിക്കാനോ ഒരു മാർഗവുമില്ല”. നിഷേധാത്മകമായോ രൂപകാലങ്കാര ഭാഷയിലോ അനേകം കാര്യങ്ങൾ അവനെപ്പറ്റി പറയാൻ നമുക്കു കഴിഞ്ഞേക്കും. അവനു രൂപമില്ല, ശരീരവുമില്ല. അവന് ആദിയും അന്തവുമില്ല. അവനു പരിമിതിയില്ല, വിപുലീകരണവുമില്ല – ശൂന്യാകാശത്തിലുമില്ല, കാലത്തിലുമില്ല. അവൻ അല്ലാത്ത ഏതിലേക്കോ വളരുകയോ, അല്ലാത്ത എന്തോ ആയിത്തീരുകയോ ആവശ്യമില്ല. അക്കാരണത്താൽ അവനു മാറ്റമോ ചലനമോ ഇല്ല. മറ്റെന്തിനെയെങ്കിലും ആശ്രയിക്കുന്നില്ല. മറ്റെന്തിൽ നിന്നെങ്കിലും ഉദ്ഭവിക്കുന്നതുമല്ല. മറ്റുള്ളതെല്ലാം അവനിൽ നിന്ന് ഉദ്ഭവിക്കുന്നു. അവനെ ആശ്രയിച്ചു കഴിയുന്നു. ആര്, എവിടെ എന്നീ ചോദ്യങ്ങൾ അനശ്വരനും അനാദ്യന്തനും അപരിമേയനുമായവന്റെ കാര്യത്തിൽ ഔചിത്യപൂർവമല്ല. അവൻ സന്നിഹിതനല്ലാത്ത സ്ഥലം ശൂന്യമായിരിക്കും.

ദൈവത്തെ സൂചിപ്പിക്കാൻ പുല്ലിംഗ സർവനാമം ഉപയോഗിക്കുന്നതിൽ ഞാൻ സന്തുഷ്ടനല്ല. ദൈവം പുരുഷനല്ല. എന്നാൽ സ്ത്രീലിംഗ സർവനാമം ഉപയോഗിക്കുന്നതുകൊണ്ട് പ്രശ്നം പരിഹൃതമാകുന്നില്ല. കാരണം, അവൻ പുരുഷനുമല്ല, സ്ത്രീയുമല്ല. നപുംസകവുമല്ല. സ്രഷ്ടാവിന് ലിംഗഭേദമില്ല. ലിംഗഭേദം സൃഷ്ടിയുടെ മാത്രം ലക്ഷണമാണ്. അവൻ, അവൻ ആയിരിക്കുന്നവനാണ്. എക്കാലത്തും ആയിരിക്കുന്നവനാണ്. മഹാനായ ദൈവം, എന്റെ മനുഷ്യഭാഷ അവനെ പരാമർശിക്കാൻ സമുചിതമായ ഒരു സർവനാമം എനിക്കു നല്കുന്നില്ല. “അവൻ” എന്ന പദം ഞാൻ തുടർന്ന് ഉപയോഗിച്ചുകൊണ്ടിരിക്കും. അവൻ പുരുഷനാണെന്ന് അതിനർത്ഥമില്ല.

എല്ലാ നന്മയും അവനിൽ നിന്നു വരുന്നു. നന്മയായതെല്ലാം അവനിൽ നിന്നു മാത്രമല്ല, അവന്റെ സാന്നിധ്യത്തിൽനിന്നു കൂടി വരുന്നു. എവിടെ നന്മയുണ്ടോ അവിടെ ദൈവസാന്നിദ്ധ്യവുമുണ്ട്. നന്മയെ വ്യത്യസ്ത വിശ്വാസങ്ങളിലും മതങ്ങളിലുംപ്പെട്ട ജനങ്ങളിലും, ദൈവത്തിൽ വിശ്വസിക്കുന്നില്ല എന്ന് അവകാശവാദം ഉന്നയിക്കുന്നവരിലും, പക്ഷികളിലും, മൃഗങ്ങളിലും, വൃക്ഷങ്ങളിലും പൂക്കളിലും, പർവതങ്ങളിലും, നദികളിലും, വായുവിലും ആകാശത്തിലും, സൂര്യനിലും ചന്ദ്രനിലും, ശില്പങ്ങളിലും ചിത്രരചനയിലും, സംഗീതത്തിലും കലയിലും, ശിശുവിന്റെ പുഞ്ചിരിയിലും ജ്ഞാനിയുടെ ബുദ്ധിയിലും, പ്രഭാതത്തിന്റെ അരുണിമയിലും സൂര്യാസ്തമയത്തിന്റെ വർണ്ണശബളിമയിലും, എവിടെ

കാണപ്പെട്ടാലും ഞാൻ പ്രണമിക്കുന്നു. നന്മ എവിടെയോ അവിടെയാണു ദൈവരാജ്യം. അവിടെ ദൈവം സന്നിഹിതനായിരിക്കുന്നു. അവന്റെ സാന്നിധ്യത്തെ അംഗീകരിക്കാത്തിടത്തും അവൻ ഭരണകർതൃത്വം നടത്തുന്നു. ഒരു പ്രത്യേക അർത്ഥത്തിൽ അവനെ അറിയുകയും ആരാധിക്കുകയും ജീവിതം പരിപൂർണമായ അനുസരണത്തിന് സമർപ്പിക്കുകയും ചെയ്തവരുടേതാണ് ദൈവരാജ്യം എന്ന വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല.

നന്മ എങ്ങനെ നിർവചിക്കാമെന്നു ചോദിച്ചാൽ, നന്മ ദൈവത്തെപ്പോലെ അനിർവചനീയമാണെന്നേ പറഞ്ഞുകൂടൂ. ദൈവത്തെപ്പോലെ തന്നെ നന്മയെയും വിവേചിച്ചറിയാം, തിരിച്ചറിഞ്ഞ് അംഗീകരിക്കാം, പ്രകീർത്തിക്കാം, പാടിപ്പുകഴ്ത്താം, വിലപ്പെട്ടതായി കാത്തുപുലർത്താം. നന്മ എന്തായിരിക്കുന്നുവോ അതാണ് ദൈവം.

ദൈവം എനിക്കു നന്മ ചെയ്തു. ഒന്നുമില്ലായ്മയിൽ നിന്നു ദൈവം എന്നെ പുറപ്പെടുവിച്ചു. ഞാൻ പുറത്തു വന്ന ശൂന്യതയിലേക്കു എന്നെ മടക്കി അയയ്ക്കാതെ ദൈവം എന്നെ കാത്തുപരിപാലിക്കുന്നു. അവൻ എന്റെ പാപവും തിന്മയും എന്നോടു ക്ഷമിക്കുന്നു. എന്നിലുള്ള തിന്മ മരണവിധിക്ക് എന്നെ ശിക്ഷിക്കാൻ അർഹമാണ്. പക്ഷേ അവൻ സൗജന്യമായ സ്വന്തം കൃപയാൽ ആ ശിക്ഷാവിധി റദ്ദാക്കുന്നു. ഇന്നു നയിക്കുന്ന ജീവിതം ഒരു ഇരട്ട പാരിതോഷികമായി ഞാൻ കണക്കാക്കുന്നു – നിലനില്പു സാധ്യമാക്കിയെന്ന പാരിതോഷികം ഒന്നാമത്തേത്. എന്നെ ഒരു ദൈവശിശുവാക്കിത്തീർക്കുന്ന നവജീവന്റെ പാരിതോഷികം രണ്ടാമത്തേത്. അവൻ സ്വന്തം പുത്രനിൽ നമ്മുടെ അടുക്കലേക്കു വന്നു. നമ്മിൽ ഒരുവനായിത്തീർന്നു. ഭൂമിയുടെയും മാംസരക്തങ്ങളുടെയും ദ്രവ്യത്തിന്റെ എല്ലാവിധ താൽക്കാലികത്വത്തിലും വ്യക്തിപരിമിതികളിലും സൃഷ്ടിവ്യവസ്ഥിതിയിൽ ഒരു മനുഷ്യവ്യക്തിയായിത്തീർന്നു. അതിനെപ്പറ്റി എനിക്കൊരു സംശയവുമില്ല – ഞാൻ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന ആനേകം പേർ എന്റെ ഈ വിശ്വാസത്തെ നിരാകരിക്കുന്നുണ്ടെന്നു വരുകിലും. ദൈവത്തിന്റെ മനുഷ്യാവതാരം ചെയ്ത പുത്രനായ യേശുക്രിസ്തുവിന് അവകാശപ്പെട്ടവനാണു ഞാൻ. ആ നിലയ്ക്ക് യാതൊരു ഉപാധികളും ഉന്നയിക്കാതെ അവന്റെ പുതിയ മനുഷ്യരാശിയിൽ ഒരംഗമാണു ഞാൻ. മറ്റു വിശ്വാസങ്ങൾ പുലർത്തുന്ന വ്യക്തികളുമായി നല്ല ബന്ധങ്ങൾ പുലർത്തുന്നതിനുവേണ്ടിപോലും ആ വിശ്വാസത്തിൽ വിട്ടുവീഴ്ച ചെയ്യാൻ എനിക്കു നിവൃത്തിയില്ല.

അവനിൽ ഞാൻ എന്റെ വിശ്വാസം അർപ്പിക്കുന്നു. എന്റെ സർവ്വസ്വവും ക്രിസ്തുവാണ്. അവനെ കൂടാതെ ഞാൻ ഒന്നുമില്ലാത്തവൻ. ഞാൻ നയിക്കുന്ന ജീവിതം ക്രിസ്തുവിന്റേതാണ്. ആ ജീവിതം ഞാൻ ക്രിസ്തു

